പുസ്തകം ൩ ലക്കം ൪

൧൮൯൯-ന്ന ൧൦൭൪ മേടം

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# മേടമാസത്തിൽ പത്രവരി അടച്ചവരുടെ പേരു വിവരം

| | രൂ | ച | കാ |
|---|---|---|---|
| ബ- ഇരവിപ്പേരൂർ പള്ളിയോഗത്തിൽനിന്നും | ൧ | ൧൪ | ൦ |
| കാരുവേലിൽ ചാക്കൊ | ൨ | ൦ | ൦ |
| ബ- തുരുത്തിക്കാട്ടു പള്ളിയോഗത്തിൽ നിന്നും | ൧ | ൧൪ | ൦ |
| ഊരെപ്പടിക്കൽ നൈനാ | ൧ | ൧൪ | ൦ |
| ബ- വെണ്ണിക്കുളം പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| കല്ലൂപ്പാറ മംഗരേട്ടു അവിരാ | ൧ | ൧൪ | ൦ |
| ചെങ്ങന്നൂർ കടവന്താലിൽ മാമ്മൻ | ൧ | ൧൨ | ൮ |
| ,, ബ- പൂവത്തൂർ യാക്കോബ കത്തനാർ | ൦ | ൨൮ | ൦ |
| ബ- വളഞ്ഞവട്ടത്തു പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| ബ- കിഴക്കെത്തലയ്ക്കൽ തോമ്മാ കത്തനാർ | ൧ | ൧൩ | ൮ |
| തിരുവല്ലാ അമ്പാട്ടു ചാക്കൊ | ൧ | ൧൪ | ൦ |
| കല്ലുങ്കത്ര മാടശ്ശേരിൽ ഇട്ടിയവിരാ | ൧ | ൦ | ൦ |
| ,, തെക്കേക്കരയിൽ ഇട്ടി | ൧ | ൧൪ | ൦ |
| ,, പുല്ലാംവിളായിൽ മത്തായി | ൨ | ൦ | ൦ |
| ,, കോട്ടപ്പുറമ്പിൽ ഇട്ടി | ൨ | ൧൪ | ൦ |
| ,, ബ- പള്ളിയോഗത്തിൽനിന്നും | ൧ | ൧൩ | ൮ |
| ,, കോമടത്തുശേരിൽ വറുഗീസ | ൧ | ൧൩ | ൮ |
| എരമല്ലൂർ കണിക്കാട്ടു കുഞ്ഞൻ | ൧ | ൨ | ൮ |
| കൊട്ടച്ചു കൊച്ചീട്ടൂലയിൽ പുത്തൻപുരക്കൽ ഏലിയാസു മാണി | ൦ | ൨൧ | ൦ |
| ,, ചെമ്പകശേരിൽ ഈശൊ ദത്താസ | ൧ | ൧൪ | ൦ |
| ,, ഏലമല മാണി | ൧ | ൧൪ | ൦ |
| ബ- വാഗത്താനത്തു പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| ,, വെട്ടിപ്പുറമ്പിൽ തൊമ്മൻ | ൧ | ൨൨ | ൦ |
| ,, പാത്തെപ്പള്ളിൽ വക്കി | ൧ | ൨൩ | ൮ |
| ,, പഴയാറ്റുങ്കൽ തൊമ്മൻ | ൧ | ൧൩ | ൮ |
| ,, പുറവുകുളത്തു പുന്നൻ | ൨ | ൦ | ൦ |
| ,, മടത്തേറമ്പിൽ കുഞ്ഞൻ | ൧ | ൨൩ | ൮ |
| ,, പഴഞ്ചിറ മാണി അവിരാ | ൧ | ൧൩ | ൮ |
| ,, ചൂട്ടുവേലിൽ മത്തായി ചാക്കൊയും | | | |
| മാളികയിൽ പുന്നൻ ചാക്കൊയും കൂടി | ൦ | ൨൮ | ൦ |
| ബ- വള്ളിക്കാട്ടു കളപ്പുരക്കൽ പൌലൊസ കത്തനാർ | ൧ | ൦ | ൦ |
| കോയിപ്പുറത്തു പുന്നൻ | ൧ | ൧൪ | ൦ |
| ബ- പുതുപ്പള്ളി പള്ളിയോഗത്തിൽനിന്ന | ൧ | ൧൩ | ൮ |
| ,, ചാഴിവലത്തു കുഞ്ഞു | ൧ | ൧൩ | ൮ |
| ,, തോണിപ്പുരക്കൽ ചെറിയാൻ | ൧ | ൦ | ൦ |
| ,, കൊച്ചുകിഴക്കെക്കരെ കൊച്ചുലഹന്നൻ | ൧ | ൩ | ൦ |
| ,, പെരുമ്പഴ മൂലയിൽ പുന്നൻ | ൧ | ൧൪ | ൦ |
| വെള്ളപ്പള്ളിൽ മുട്ടത്തുശേരിലായ തുമ്പയിൽ വക്കി | ൧ | ൧൨ | ൮ |
| എരമല്ലൂർ പാറയ്ക്കൽ മാണി കോരുള | ൧ | ൧൪ | ൦ |
| ബ- മണർകാട്ടു പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| ബ- അരഞ്ഞേരി പള്ളിയോഗത്തിൽ നിന്നും | ൧ | ൦ | ൦ |
| മുട്ടമ്പലം ബ- വട്ടക്കുന്നേൽ ഗീവറുഗീസ കത്തനാർ | ൧ | ൧൩ | ൮ |
| ബ- മീനടം കിഴക്കെ പള്ളിയോഗത്തിൽ നിന്നും | ൩ | ൨൪ | ൮ |
| ,, കുറുകട്ടപ്പിൽ ചാക്കൊ | ൦ | ൧൯ | ൦ |
| ,, മണ്ണുകാട്ടു പൌലൊസ ചാണ്ടി | ൧ | ൧൩ | ൮ |
| ,, പാറയ്ക്കൽ പുന്നൻ | ൧ | ൦ | ൦ |
| ,, പുഞ്ചാലിൽ പൌലൊസ പൌലൊസ | ൧ | ൧൩ | ൮ |
| ബ- പാമ്പാടി പള്ളിയോഗത്തിൽ നിന്നും | ൫ | ൧൦ | ൦ |

# മലങ്കര ഇടവക പത്രിക

പുസ്തകം ൧.] ഫവ്വൻന്നു നീസോൻ (മേടം) [ലക്കം ൪

## മാർ ദീവന്നാസ്യോസ സിമ്മനാരി

ഈ വിദ്യാലയത്തിൻെറ നടത്തിപ്പുകാരുടെ മേൽ കുററം ആരോപിച്ചുംകൊണ്ടു ഒരു "മദ്ധ്യസ്ഥൻ" മലയാള മനോരമയിലേക്കു എഴുതിയിരിക്കുന്ന ലേഖനവും അതിനു മനോരമ പത്രാധിപർ അവർകൾ പറഞ്ഞിരിക്കുന്ന സമാധാനവും പത്രിക വായനക്കാരുടെ അറിവിനു വേണ്ടി താഴെ ചേൎക്കുന്നു.

"ടി. സിമ്മനാരിയുടെ കാൎയ്യവിചാരകാരായ കമ്മട്ടിക്കാർ ഇതിൻെറ ആരംഭത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ള പരസ്യത്തിൽ ഇതിൽ എല്ലാവക സുറിയാനി ക്രിസ്ത്യാനികൾക്കും ഒരുപോലെ സ്വാതന്ത്ര്യമുണ്ടായിരിക്കുമെന്നും മററും പറഞ്ഞിട്ടുണ്ടായിരുന്നതു കുട്ടികളെ കിട്ടാൻ മാത്രമായിരുന്നു എന്നു കമ്മട്ടിക്കാർ ഈയ്യിടെ ചെയ്ത ഒരു പ്രവൃത്തിയാൽ തെളിവായിരിക്കുന്ന വിവരം പ്രസിദ്ധമാക്കിയാൽ കൊള്ളാമെന്നു ഇനിക്കു ആഗ്രഹമുണ്ടു. പത്രാധിപക്കു മേല്പറഞ്ഞ കമ്മട്ടിയുമായിട്ടുള്ള സംബന്ധം നിമിത്തം മനോരമ വഴിയായി ഇതു പ്രയാസമായിരിക്കുമൊ എന്നു സംശയമുണ്ടു എങ്കിലും രാജ്യത്തിൽ വേറെ പത്രങ്ങളില്ലാത്ത കാലമല്ലായ്കയാൽ ഉപേക്ഷിക്കുന്ന പക്ഷം ആ വിവരംകൂടി കാണിച്ചു മററു പല പത്രങ്ങൾക്കും എഴുതി അയച്ചുകൊള്ളാമെന്നു കരുതിക്കൊണ്ടാണ തൽക്കാലം നിങ്ങൾക്കു തന്നെ എഴുതുന്നതു.

ടി. സിമ്മനാരി എല്ലാവക ക്രിസ്ത്യാനികൾക്കും പൊതുവാണെങ്കിൽ മലയാള ദേശത്തുള്ള ക്രിസ്ത്യാനികളിൽ വെച്ചു പഴകവും വേദപുസ്തകത്തിനടുത്ത വിശ്വാസവും സ്വാതന്ത്ര്യവുമുള്ള മാർതോമ്മാ ക്രിസ്ത്യാനി സഭയിൽ ചേൎന്ന ഒരു ചെറുപ്പക്കാരനായ ബി. ഏ. സിമ്മനാരിയിൽ ഒരു വാദ്ധ്യാരു വേലയ്ക്കു ഒഴിവുണ്ടായതിനു തന്നെ നിയമിക്കണമെന്നു അപേക്ഷിച്ചതിൽ അപേക്ഷക്കാരൻ യാക്കോബായ സുറിയാനി എന്നു പറയുന്ന ബാവാകക്ഷിയിലേക്കു തിരിഞ്ഞു വേഷം കെട്ടിയെങ്കി

ലെ നിയമിക്കാൻ പാടുള്ളു എന്ന ഇണ്ടാസു കൊടുത്തതായി അറിയുന്ന തു എത്ര പ്രത്യക്ഷമായ പക്ഷഭേദമാണെന്ന വായനക്കാർ തന്നെ വിധിക്കട്ടെ. കക്ഷിയിൽ ആളു ചേൎക്കാനാണൊ പള്ളിക്കൂടം? ശമ്പളംകിട്ടാനായി ഒരുത്തൻ കക്ഷിയിൽ ചേരാമെന്നു വെച്ചാൽ അതു കിട്ടാത്തകാലത്തു അതിൽ നിന്ന മാറി എന്നും വേറൊരെടത്തു ഇതിലും കൂട്ടി കിട്ടിയാൽ അങ്ങോട്ടു പോയി എന്നും വന്നുകൂടായൊ? ഇങ്ങനെ വിലയ്ക്കു വില്ക്കാവുന്നതൊ വിൽക്കേണ്ടതൊ ആണൊ ഒരുവന്റെ മാൎഗ്ഗം എന്നു പറയുന്നതു? എത്ര നീതികേടായി രാജ്യഭാരം ചെയ്യുന്ന ഗവൎമ്മെന്റുകൾക്കു പോലും ഒരുത്തനെ ഉദ്യോഗത്തിൽ ആക്കുന്നതിലേക്കു അവന്റെ മാൎഗ്ഗം ബാധകമാണെന്ന പറയാൻ തോന്നാത്ത ഇക്കാലത്തു സന്മാൎഗ്ഗം പഠിപ്പിക്കാനെന്ന പറഞ്ഞു നടത്തി വരുന്ന ഒരു പള്ളിക്കൂടത്തിന്റെ അധികാരികൾ ഇങ്ങനെ പ്രവൃത്തിച്ചതിൽ വല്ലരെവല്ലരെ ആശ്ചൎയ്യപ്പെട്ടെണ്ടിയിരിക്കുന്നു. പബ്ലിക്കിൽ പറയാൻ പാടില്ലാത്ത ഈ കൃത്യത്തിന്ന അവർ വല്ല ന്യായവും വിചാരിച്ചിട്ടുണ്ടെങ്കിൽ അതായിരിക്കും ഇതിലും ആശ്ചൎയ്യം. ഒരു മദ്ധ്യസ്ഥൻ".

"ഈ ലേഖനത്തിലെ ആക്ഷേപത്തിന്ന വിഷയമായ കൃത്യത്തിന്ന ഉത്തരവാദികളായ മാ. ഡി. സി. കമ്മിട്ടിയും മ. മ. പത്രാധിപരും തമ്മിലുള്ള സംബന്ധം നിമിത്തം ലേഖനത്തിന്ന മനോരമയിൽ സ്ഥലം അനുവദിക്കുമൊ എന്ന ശങ്കിച്ച ലേഖകന്റെ ബുദ്ധഗതി ശ്ലാഘനീയമായിരിക്കുന്നു. ഇതുപോലെ തന്നെയുള്ള ഒരു ഗതിയിൽനിന്നുത്ഭവിച്ചതാണെന്ന പക്ഷപാതം ഇല്ലാത്ത വായനക്കാൎക്കു തോന്നാവുന്നതായ ലേഖനത്തിലെ ആക്ഷേപങ്ങൾക്കു "വല്ല ന്യായവും വിചാരിച്ചിട്ടുണ്ടെങ്കിൽ അതായിരിക്കും ആശ്ചൎയ്യം" എന്ന അദ്ദേഹത്തിന്ന തോന്നിയിരിക്കകൊണ്ടു കമ്മട്ടിയോടു സംബന്ധമുള്ള പത്രാധിപർ വല്ലതും ചിലതു പറയാഞ്ഞാൽ അതു വായനക്കാൎക്കും ആശ്ചൎയ്യത്തിന്ന ഹേതുവായി വരാവുന്നതാണല്ലൊ.

ഈ സിമ്മനാരിയുടെ ആരംഭകാലത്തു ഇതിന്റെ സ്ഥാപകനായ "മലങ്കര യാക്കൊബായ സുറിയാനി അസൊസ്സ്യേഷൻ പ്രസിഡന്റു മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ അവൎകളുടെ കല്പന പ്രകാരം" ഉണ്ടായിട്ടുള്ള കമ്മട്ടി നിശ്ചയങ്ങളെ അച്ചടിച്ച പ്രസിദ്ധപ്പെടുത്തീട്ടുള്ളതിൽ "ഈ പാഠശാലയിൽ വിദ്യാൎത്ഥികളെ സ്വീകരിച്ചു പഠിപ്പിക്കുന്നതിൽ ജാതിമതങ്ങളെ അവലംബിച്ചുള്ള യാതൊരു പക്ഷപാതങ്ങളും ഉണ്ടായിക്കൂടാത്തതാകുന്നു" എന്നാണ ഒരു വാചകം കാണുന്നതു. ഇതു കമ്മിട്ടിക്കാരുടെ സമചിത്തത കൊണ്ടല്ലെങ്കിൽ ലേഖകൻ പറയുന്നതു പോലെ "കുട്ടികളെ കിട്ടാൻ" ആയിരുന്നാലും തരകേടില്ല. ഇപ്പോഴും അവർ അതിനെ പാലിക്കുന്നുണ്ടൊ എന്നുള്ളതെ നോക്കാനുള്ളു. ഇതിനെക്കുറിച്ചു സംശയം ഉണ്ടെങ്കിൽ പണ്ടേയുള്ളതും ഇതിനെക്കാൾ പലതരത്തിൽ ഉൽകൃഷ്ടമെന്ന വിചാരിക്കപ്പെട്ടു വരുന്നതുമായ വേറൊരു പാഠശാല ഇവിടെ ഉള്ള സ്ഥിതിക്കു ഇതിൽ ഹിന്ദു

കൾ അധികമായിരിക്കുന്നതിനു പുറമെ എല്ലാവക ക്രിസ്ത്യാനികളും ധാരാളം ചേൎന്നു പഠിച്ചു വരുന്നുണ്ടെന്നുള്ളതു റിക്കാട്ടിനാൽ തെളിയുന്നതു കൊണ്ടു സമ്മതം വരേണ്ടതാണെല്ലൊ. ഫീസു നിരക്കിനെ സംബന്ധിച്ചു ഇതിന്റെ ശേഷം ഉണ്ടായിട്ടുള്ള ഒരു പരസ്യത്തിൽ ഏതുവക ക്രിസ്ത്യാനികളിൽ ഉൾപ്പെട്ട "ശെമ്മാശ"ന്മാരെയും ഇതിൽ ഫീസു കൂടാതെ ചേൎത്തു പഠിപ്പിക്കാമെന്നു പറഞ്ഞിട്ടുള്ളതായിരിക്കാം ലേഖകൻ പറയുന്ന പരസ്യം. ഇങ്ങനെ കുറെ ഹിന്തുക്കളെ കൂടി ചേൎത്തു പഠിപ്പിക്കാമെന്നു പറഞ്ഞതു കൊണ്ടൊ വിദ്യാൎത്ഥികളെ സംബന്ധിച്ചു ജാതിമതഭേദം ഇല്ലെന്നു പറഞ്ഞതുകൊണ്ടൊ സിമ്മനാരി ഹിന്തുക്കൾക്കു കൂടിയുള്ളതാണെന്നു അവർ പറയുമൊ? ലേഖകനു എന്തുതോന്നുന്നു? വാദ്ധ്യാന്മാരെ നിയമിക്കുന്ന കാൎയ്യത്തിൽ കമ്മിട്ടിക്കാരുടെ സ്വാതന്ത്ര്യം പ്രവൃത്തിക്കുന്നതിനു ഇതൊന്നും പ്രതിബന്ധം അല്ലാതെയിരുന്നിട്ടും ഈ വിഷയത്തിലും "ജാതി മത ഭേദങ്ങൾ" ആലോചിക്കാതെയാണ അവർ ഇതുവരെ ഇരുന്നിട്ടുള്ളതെന്നു ഇതിലെ വാദ്ധ്യാന്മാരെ അറിയുന്നവൎക്കു അറിയാവുന്നതാണ. എന്നാൽ തൽക്കാലം ലേഖകൻ പറയുന്ന വക ക്രിസ്ത്യാനികളിൽ നിന്നു (ഇവരുടെ പഴക്കം മുതലായവയെക്കുറിച്ചുള്ള വാദത്തിനു ഇവിടെ ആവശ്യമില്ല) തൽക്കാലം കൂടുതൽ വാദ്ധ്യാന്മാരെ നിയമിക്കാൻ മനസ്സില്ലാത്തതു കൊണ്ടു പാടില്ലെന്നു പറഞ്ഞതായിരിക്കാമെങ്കിൽ അതിൽ എന്താണിത്ര ആശ്ചൎയ്യപ്പെടാനുള്ളതെന്നു മനസ്സിലാകുന്നില്ല. സിമ്മനാരിയിൽ ഹിന്തുക്കളായിട്ടും ചിലവാദ്ധ്യാന്മാർ ഉണ്ടെങ്കിലും ചിലപ്പോൾ ഒരു ഹിന്തുവിന്റെ അപേക്ഷയെ നിരസിക്കാനും അയാളുടെ മതം മാത്രം മതിയായ കാരണമായി കമ്മട്ടിക്കാർ വിചാരിച്ചേക്കാം. അതിൽ ഹിന്തുക്കൾ ശഠിക്കുമെന്നും തൊന്നുന്നില്ല. ആരും ആശ്ചൎയ്യപ്പെടുകയുമില്ല. ശമ്പളമൊ മറ്റൊരോന്നൊ മോഹിച്ചു ഒരു മതത്തെ ഉപേക്ഷിക്കയും മറ്റൊന്നിൽ ചേരുകയും ചെയ്യുന്ന ഒരു നടപ്പു ഇവിടങ്ങളിലെ ഒരുവക ക്രിസ്ത്യാനികളിൽ ഉള്ളതിനെക്കുറിച്ചു ലേഖകനെപ്പോലെ അധികം ലജ്ജയും വ്യസനവും പലൎക്കും തോന്നിയിരിക്കാവുന്നതുമാണ. പത്രാധിപർ"

മനോരമ പത്രാധിപർ അവൎകളുടെ മേൽ ചേൎത്ത മറുപടി "മദ്ധ്യസ്ഥന്റെ" ലേഖനത്തിനു മതിയായ സമാധാനമാകുന്നു. മാർ ദീവന്നാസ്യോസ സിമ്മനാരിയിൽ വിദ്യാൎത്ഥികളെ സ്വീകരിച്ചു പഠിപ്പിക്കുന്നതിൽ ജാതിമതങ്ങളെ അവലംബിച്ചുള്ള യാതൊരു പക്ഷപാതങ്ങളും ഉണ്ടായിരിക്കയില്ലന്നു ആദ്യ കാലത്തെ സ്ഥിരപ്പെടുത്തിയിട്ടുള്ളതു കൊണ്ടു "സിമ്മനാരി എല്ലാവക ക്രിസ്ത്യാനികൾക്കും പൊതുവാണന്നു" ഒരം ലേഖകൻ മനസ്സിലാക്കിയതു ആശ്ചൎയ്യം തന്നെ. ഈ വാചകം കൊണ്ടു സിമ്മനാരിയുടെ ഉടമസ്ഥതാവകാശം മുതൽ മുടക്കാത്തവൎക്കു തീറു കൊടുത്തു പോയി എന്നു ഒരം ലെഖകൻ ധരിച്ചിരിക്കുന്നു എങ്കിൽ അതു അബദ്ധമാണന്നു അറിഞ്ഞിരിക്കട്ടെ. സിമ്മനാരി അന്നും ഇന്നും എന്നും എന്നേക്കും അതിനെ സ്ഥാപിക്കയും അതിലെക്കു ചിലവു ചെ

ക്കയും ചെയ്യു യാക്കോബായ സുറിയാനി സമുദായം വകയായിതന്നെ ഇരിക്കണമെന്നാണ സ്ഥാപകന്മാരുടെ ഉദ്ദെശം. "ജാതിമതങ്ങളെ അവലംബിച്ചു പക്ഷപാതങ്ങൾ ഉണ്ടായിക്കൂടാ" എന്നു വച്ചാൽ "എല്ലാ വക ക്രിസ്ത്യാനികൾക്കും" മാത്രമെ അവകാശമുണ്ടാകു എന്നു കൂടെ ലെഖകൻ വ്യാഖ്യാനിച്ചതു വെറൊരു അസംബന്ധമാകുന്നു. കുട്ടികളെ ചെൎത്തു പഠിപ്പിക്കുന്നതിൽ പക്ഷപാതമുണ്ടാകയില്ലന്നു മാത്രം ചെയ്തിട്ടുള്ള ഉടമ്പടി ഇന്നും ലംഘനം കൂടാതെ പാലിച്ചു പൊരുമ്പോൾ ഉടമ്പടി ചെയ്യാത്ത കാൎയ്യത്തിൽ സിമ്മനാരികമ്മട്ടിയുടെ മേൽ അസംബന്ധമായ കുററം ആരൊപിക്കുവാൻ പുറപ്പെട്ടിരിക്കുന്നതു ലേഖകന്റെ ബുദ്ധഗതിയൊ മനഃപൂൎവ്വ ദ്വേഷമൊ എന്നു സംശയിക്കുന്നു.

അഥവാ ലെഖകൻ വിചാരിക്കുന്നതു പൊലെ ഒരു നിശ്ചയം ഉണ്ടെന്നു തന്നെ ഇരുന്നാലും കമ്മട്ടികാരുടെ പ്രവൃത്തി ആക്ഷെപയൊഗ്യമല്ല. സിമ്മനാരിയിലെ വാദ്ധ്യാന്മാർ എല്ലാവക ക്രിസ്ത്യാനികളിൽ നിന്നും ഹിന്തുക്കളിൽ നിന്നും നിയമിക്കപ്പെടണമെന്നു ഒരു നിബ്ബന്ധം ഉണ്ടെന്നുതന്നെ വിചാരിച്ചാലും കമ്മട്ടികാർ ബാവാകക്ഷിയുടെ അവകാശത്തെ മറന്നു കളഞ്ഞിരിക്കുന്നു എന്നു ഉയൎന്ന വാദ്ധ്യാന്മാരുടെ മതവിശ്വാസങ്ങളെ ആലൊചിക്കുമ്പോൾ ബാവാകക്ഷിയിലുള്ള ജനങ്ങൾക്കു തൊന്നിപ്പൊകാവുന്നതാണ. അതിനാൽ കേവലം താരതമ്യം മാത്രം ആലൊചിക്കുന്നതായാലും കമ്മട്ടികാരുടെ തീരുമാനം നിരാക്ഷെപമാകുന്നു.

മലയാള ദെശത്തുള്ള ക്രിസ്ത്യാനികളിൽ വച്ചു "മാർതൊമ്മാ ക്രിസ്ത്യാനികൾ" എന്നു തന്നത്താൻ നാമം ധരിച്ചിരിക്കുന്ന നവീകരണക്കാർ അധികം പഴക്കമുള്ളവരാണെന്നു ലെഖകൻ പറയുന്നതിന്റെ അൎത്ഥം മനസ്സിലാകാൻ അദ്ദെഹം കൂടെ വെണ്ടിയിരിക്കുന്നു. "മാർതൊമ്മാ ക്രിസ്ത്യാനികൾ" എന്നു തന്നത്താൻ പെർ എടുത്താൽ പഴക്കം ഉണ്ടാകയില്ലല്ലൊ. ഇവർ മലയാള ക്രിസ്ത്യാനികളിൽ വച്ചു പഴക്കം കുറഞ്ഞവരും അടുത്ത കാലത്തു ഉണ്ടായ ഒരു മതഭെദികളും മാത്രമാണെന്നു അറിയാത്തവർ ആരാണുള്ളതു? ഇന്നലെ പെയ്യു മഴക്കു ഇന്നു കിളിൎത്ത തകര പൊലെ ൧൦൮൨-ാമാണ്ടിന്റെ ശെഷം ഇങ്ങനെ ഒരു പെർ എടുത്തപ്പൊൾ പഴക്കിയ്യു ആശ്ചൎയ്യം തന്നെ. ൧൦൮൨-ാമാണ്ടും മററും ഇവരുടെ പെർ യാക്കൊബായക്കാർ എന്നായിരുന്നു എന്നു അന്നത്തെ നവീകരണതലവൻ കൊടുത്ത മൊഴികളിലും മററും സമ്മതിച്ചിട്ടുണ്ടു. യാക്കൊബായക്കാർ എങ്കിൽ മററുള്ളവരെക്കാൾ പഴക്കം വരികയില്ലല്ലൊ. അതെ ആരാനും പണം ചിലവിട്ടു പണിയിച്ച സിമ്മനാരി. ഒരു അവകാശവും കൂടാതെ തങ്ങളുടെതും കൂടെ ആണെന്നു മറിപ്പിനു അവകാശം പറവാൻ ലജ്ജയില്ലാത്ത ഈ ലെഖകൻ പഴക്കത്തെക്കുറിച്ചും പറയുന്നതിൽ ഒട്ടും ആശ്ചൎയ്യപ്പെടാനില്ല.

---

## ഒരു ഓൎമ്മസ്ഥാപന.

കഴിഞ്ഞുപൊയ അയിത്രൂർ ചെറുകര പീലിപ്പൊസ മല്പാൻ അവർകളുടെ ഓൎമ്മയെ സ്ഥാപിക്കുവാൻ ഒരു ദ്രവ്യശെഖരം ചെയ്യണമെന്നുള്ള അഭിപ്രായത്തൊടുകൂടി അച്ചടിച്ചതായ ഒരു എഴുത്തിന്റെ പ്രതി ഒരു സ്നേഹിതന്റെ കൈവശംവച്ചു ഞാൻ വായിച്ചുകണ്ടു. ഞാനും മരിച്ചുപൊയ ആളിനൊടു കൂടി പഠിച്ച സുറിയാനി പട്ടക്കാരിൽ ഒരുവനാകകൊണ്ടു ഇനിക്കും ഒരു അപേക്ഷ വരാതിരിക്കയില്ലന്നു ഞാൻ കണ്ട പ്രതിയിലെ വാചകം കൊണ്ടു ഊഹിക്കെണ്ടിയിരിക്കുന്നു.

അദ്ദെഹത്തിന്റെ കൂടെ പഠിച്ച പട്ടക്കാരിൽ അനെകം എന്നല്ല മിക്കവാറും ആളുകൾ ഇപ്പൊൾ നവീകരണ ഉപദെശത്തെ വെറുത്തു നില്ക്കുന്നവരാകകൊണ്ടു സ്മാരക ദ്രവ്യശെഖരത്തിനു വേണ്ടിയുള്ള അപേക്ഷ പുറപ്പെട്ടമ്പൊൾ പലരിലും പല സംശയങ്ങളും അഭിപ്രായഭേദങ്ങളും ഉണ്ടാകുവാൻ ഇടയുണ്ടു. ഓൎമ്മസ്ഥാപനക്കു അപാത്രവാൻ എന്നു വിധിക്കുന്നവരും അനെകർ ഉണ്ടാകാതിരിക്കയില്ല. കറത്തവശവും വെളുത്തവശവും ഇല്ലാതെയിരിക്കുവാൻ മനുഷ്യരാൽ അസാദ്ധ്യമാകകൊണ്ടു രണ്ടുഭാഗക്കാരിലും ഒട്ടൊട്ടുപരമാൎത്ഥം ഇല്ലന്നു പറഞ്ഞുകൂടാ.

എന്നാൽ സ്മാരകാരംഭക്കാർ ആലൊചിച്ചിട്ടില്ലാത്തതായിതോന്നുന്നു എങ്കിലും ഇതിലും ഏററം ഗൌരവമായി വിചാരിക്കപ്പെടെണ്ട ഒരു സംഗതി ഉണ്ടു. ആയ്തു എന്തെന്നു വച്ചാൽ മരിച്ചുപൊയ ആളിന്റെ ശിഷ്യന്മാർ എന്നൊ സ്നെഹിതന്മാർ എന്നൊ പറയപ്പെടുന്നവരിൽ ഭൂരിഭാഗം ബാവാകക്ഷിയിൽ ആകുന്നുവല്ലൊ. ഇവർ എല്ലാവരും സാക്ഷാൽ അദ്ദെഹത്തെ സ്നെഹിക്കുന്നുണ്ടെങ്കിൽ ആസ്നെഹം അയിത്രൂർ ചെകര പീലിപ്പൊസ അച്ചനെ മാത്രമാണ. അല്ലാതെ അദ്ദെഹം വിശ്വസിച്ചിരുന്ന നവീകരണഉപദെശത്തെ ഇവൎക്കു ഒട്ടുംസ്നെഹമില്ലന്നു തീൎച്ചയാണല്ലൊ. ഇപ്പൊഴത്തെ നോട്ടീസിന്റെ താല്പൎയ്യം സ്മാരകം ഉണ്ടാക്കണമെന്നും അതിലെക്കു ഇത്ര രൂപാ വേണമെന്നും ശിഷ്യന്മാരും സ്നേഹിതന്മാരും സഹായിക്കണമെന്നും മാത്രമാകുന്നു. നടത്തിപ്പുകാർ നവീകരണക്കാർ ആകുന്നു. ആസ്ഥിതിക്കു പണം കയിവശംവരുമ്പൊൾ പണം കൊടുത്തവൎക്കൊ അവരുടെ സമന്മാൎക്കൊ യാതൊരു വിധത്തിലും പ്രയൊജനപ്പെടുത്തുവാൻ പാടില്ലാത്തതും നവീകരണ ഉപദെശത്തെ പുലത്തുന്നതുമായ വല്ലൊരുസ്വരൂപത്തിലും സ്മാരകംസ്ഥാപിക്കുവാൻ നടത്തുക്കാർ ശ്രമിക്കുന്നതു അസംഭവ്യമല്ല. ഇനിക്കും എന്നെപ്പൊലെയുള്ള അനെകൎക്കും ഇങ്ങനെ ഒരു അപെക്ഷ കിട്ടിയാൽ വല്ലതുംകൊടുക്കാമെന്ന ഭാവമുണ്ടെങ്കിലും അതുകൊണ്ടു വരാവുന്ന ദോഷങ്ങളെ ദുരുപയൊഗങ്ങളെ ആലൊചിക്കുമ്പൊൾ കാശു പോലും കൊടുപ്പാൻ തോന്നുകയില്ല. വിശ്വാസഭേദമൊ കക്ഷിഭേദമൊ കൂടാതെ ആൎക്കും പരൊപകാരമായിരിക്കതക്കവിധത്തിൽ ഒരു സ്മാരകം ഏൎപ്പെടുത്തുന്നപക്ഷം വല്ലതും പ്രാപ്തിപോലെ കൊടുക്കുന്നതിനു ആൎക്കും അത്ര വിസമ്മതവും ഉണ്ടായിരിക്കയില്ല.

സ്മാരകസ്വരൂപം നിജപ്പെടുത്താതെയും നിജപ്പെടുത്തുന്നതിനു തരമില്ലങ്കിൽ മേൽ പ്രകാരം വിശ്വാസഭേദമൊ കക്ഷിഭേദമൊ കൂടാതെയിരിക്കുന്ന ഒരു ഏൎപ്പാടു ചെയ്യുകൊള്ളാമെന്നുള്ള വാഗ്ദത്തം കൂടാതെയും കയ്യാലപ്പുറത്തെ തേങ്ങാപോലെ ഏതിലെക്കും പ്രയൊഗിക്കാമെന്നുള്ള ഭാവത്തിൽ ചില വാചകങ്ങൾ ഉണ്ടാക്കി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഈ സ്മാരകവും അടുത്ത മുമ്പിൽ ഒന്നു ആരംഭിച്ചിട്ടു ഉണ്ടായ അനുഭവത്തെ പിൻഗമിക്കയില്ലയൊ എന്നു സംശയിക്കുന്നു. എന്നെയും ഞാൻ അറിയുന്ന പലരെയും സംബന്ധിച്ചിടത്തോളം അയിരൂർ അച്ചന്റെ ഓൎമ്മയ്ക്കായാലും കൊള്ളാം അദ്ദേഹത്തെക്കാൾ കുറെക്കൂടെ വലിയ ഒരാളിന്റെ ഓൎമ്മയ്ക്കായാലും കൊള്ളാം. നശീകരണമാകുന്ന നവീകരണത്തിന്റെ ക്ഷേമത്തിനു ഉപയൊഗപ്പെടുത്തുവാൻ തക്കവണ്ണം യാതൊരു സഹായവും ചെയ്വാൻ തയ്യാറില്ലന്നു ആദ്യമായി തന്നെ അറിയിച്ചുകൊള്ളുന്നു. മരിച്ചുപൊയ ആളിന്റെ യോഗ്യതായോഗ്യതകളെ കുറിച്ചു എന്തെല്ലാം വിപരീതാഭിപ്രായങ്ങൾ ഉണ്ടായിരുന്നാലും ഇരിക്കട്ടെ. ഇപ്പൊഴത്തെ പുറപ്പാടു ഏതുവിധവും സാദ്ധ്യമാകണമെങ്കിൽ സ്മാരകസ്വരൂപം മേൽപ്രസ്താവിച്ചപ്രകാരം നിഷ്പക്ഷമായിരിക്കുമെന്നു ഉറപ്പായ വിധത്തിൽ ബഹുജനത്തെ ബോദ്ധ്യപ്പെടുത്തേണ്ടതു ഏററം ആവശ്യമാണെന്നു മാത്രം തല്ക്കാലം ഓൎപ്പിക്കുന്നു.

എന്നു അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ.

---

## "ഒരു ഇഷ്ടന്റെ" മറുപടി.

### ഇടവകപത്രിക പത്രാധിപരവർകൾക്കു.

കുംഭം ലക്കത്തിലേക്കു ഞാൻ അയച്ചിരുന്ന ലേഖനം ദയവായി പ്രസിദ്ധപ്പെടുത്തിയതിന്നായിട്ടു നിങ്ങൾക്കു സലാം. അതെസംബന്ധിച്ചു നിങ്ങളുടെ സ്വന്തം ഒരു സൂചന എഴുതി എന്റെ ലേഖനം വെറും പിത്തലാട്ടവും നിഷ്ഫലവും ആക്കി തീൎത്തതിനായിട്ടു നിങ്ങൾക്കു സലാത്തിന്നു അവകാശം ഉണ്ടൊ എന്നു സംശയിക്കയാൽ തല്ക്കാലം തരുന്നില്ല. ആ സൂചനയെപ്പററി ഇനിക്കും ചില സമാധാനങ്ങൾ ഇല്ലാതെയില്ല. മീനം പത്രികയിലേക്കു അവയെ എഴുതി അയപ്പാൻ വഹിയാതെ സുഖക്കേടായി പോയതിനാൽ, താമസിച്ചു എങ്കിലും, ഇപ്പോൾ അയയ്ക്കുന്ന ഈ സമാധാനങ്ങളെ മേടം പത്രികയിൽ പ്രസിദ്ധപ്പെടുത്തി കാണ്മാൻ അപേക്ഷിക്കുന്നു.

൧. എന്റെ ലേഖനത്തിലെ അഭിപ്രായങ്ങൾ കടലാസിൽ എഴുതി പിടിപ്പിക്കാൻ എളുപ്പവും, സാധിച്ചാൽ നല്ലതും, പക്ഷെ സാധിപ്പാൻ പ്രയാസവും എന്നാണ നിങ്ങളുടെ സൂചനയുടെ മൊത്തമായ താല്പൎയ്യം. എന്നുവച്ചാൽ മിക്കവാറും "കരത്തിൽ വേണം ശശി എന്നു ബാലൻ കരയുന്നതു" പോലെയൊ, കേവലം മത്തങ്ങയിൽ നിന്നു സൂൎയ്യരശ്മി സമ്പാദിപ്പാൻ ശ്രമിക്കുന്നതുപോലെയൊ മാത്രമാണ എ

ന്റെ അഭിപ്രായങ്ങളെക്കുറിച്ചു നിങ്ങൾക്കുള്ള മതിപ്പു. പിന്നാലെ നിങ്ങൾ പറയുന്നു ഞാനു "ഒരുവിധം യോഗ്യനായ ഒരാളാണു" എന്നു. എന്റെ അഭിപ്രായങ്ങളെ ഇപ്രകാരം ആക്ഷേപിച്ചേച്ചു ഞാൻ യോഗ്യനാണെന്നു സാക്ഷിക്കുന്നതു ഒരുവന്റെ കന്നത്തടിച്ചേച്ചു അവനെ കൊഞ്ഞനം കാണിക്കുന്നതു പോലെ ഒരുവക പരിഹാസമായിട്ടല്ലാതെ എങ്ങിനെയാണ വക വെക്കേണ്ടതു. * വാസ്തവത്തിൽ എന്റെ ലേഖന വിഷയങ്ങളായ ആലോചനകൾ മേല്പറഞ്ഞ അസാദ്ധ്യ കാര്യങ്ങളുടെ ശേഖരത്തിൽ എണ്ണി നീക്കിവെപ്പാനുള്ളവ അല്ല. ക്ഷമാലോചനയും സഹിരോത്സാഹവും കൊണ്ടു കല്പിച്ചു അഞ്ചു കൊല്ലത്തിനകം സുലഭമായി സാധിക്കുന്നവയല്ലാതെ വല്യ മഹാമേരു ഒന്നും എന്റെ അഭിപ്രായങ്ങളിൽ ഇല്ല. സുറിയാനി സമുദായത്തിൽ നടത്തപ്പെടേണ്ടതായ കാര്യങ്ങളെക്കുറിച്ചു രണ്ടോ നാലോ കൊല്ലങ്ങൾക്കുമുമ്പിൽ ഒരുവൻ ഇതുപോലെ ഒരു ലേഖനം എഴുതുകയായിരുന്നു എങ്കിൽ, ഒരു ഇംഗ്ലീഷ പള്ളിക്കൂടം, സുറിയാനി പഠനം, പെൺപള്ളിക്കൂടം, അച്ചടിവേല, ഒരു പത്രിക മുതലായി ഏതാനും സംഗതികൾ കൂടെ വേണ്ടിയതായി അയാൾ പറയുമായിരുന്നു. (ക്രിസ്ത്യൻ പേട്രിയോററിൽ അന്നു ഒരു ലേഖകൻ ഇവയൊക്കയും പറഞ്ഞിട്ടുണ്ടെന്നും തോന്നുന്നു) ദൈവഗത്യാ ആ കാലത്തു നിങ്ങൾ തന്നെ പത്രാധിപർ ആയിരുന്നു എന്നു വരികിൽ ഇന്നേപ്പോലെയൊ, ശകാര രസം പണമിടയെങ്കിലും കൂട്ടതലായൊ, നിങ്ങൾ ഒരു സൂചനയും കൊടുക്കുമായിരുന്നു. നാലഞ്ചു കൊല്ലങ്ങൾ കൊണ്ടു ഇംഗ്ലീഷാദിയായ പള്ളിക്കൂടങ്ങളും, ഒരു മാസിക പത്രവും, ചുരുങ്ങിയ മട്ടിൽ ഒരു അച്ചടിയും ഒക്കെ സാദ്ധ്യമായി കണ്ടപ്പോൾ നിങ്ങളുടെ സൂചന തെറെറന്നു നിങ്ങൾക്കു അനുഭവ ബോദ്ധ്യവും ഉണ്ടാകുമായിരുന്നു. അപ്രകാരം തന്നെ ഇനി രണ്ടോ നാലോ കൊല്ലങ്ങൾക്കകം എന്റെ ലേഖന വിഷയങ്ങളും ഏതാനും പ്രാപ്യമായ്വരും. അപ്പോൾ നിങ്ങളുടെ സൂചനയിലെ അബദ്ധവും സിദ്ധമായ്വരും എന്നല്ലാതെ സൂചന വെറും ഭോഷത്വമാണെന്നു ഞാൻ തന്നെ സമരിയായി ഇപ്പോൾ വിധിക്കുന്നില്ല.

൨. മാർ ദീവന്നാസ്യോസ സിമ്മനാരിയുടെ സംഗതിയിൽ എന്റെ അഭിപ്രായം ഏതുപ്രകാരമായിരുന്നു എന്നു നിങ്ങൾക്കു നല്ലഅറിവില്ലാതെയാണ ഞാൻ അതിന്റെ തടസ്സക്കാരനായിരുന്നു എന്നു ക്ഷണിച്ചിരിക്കുന്നതു. ഡാറാസാഖ്യ ശീമയ്ക്കു പോയശേഷം സ്ക്രൂൾപണിക്കുള്ള ദാനം കിട്ടാതെ രണ്ടുകൊല്ലത്തോളം പണി വീഴ്ചയായി കിടന്നതിൽ പിന്നെ പണി വീണ്ടും ആരംഭിക്കുന്നതിനു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു ഉദ്യമം നൽകിയതു ചർച്ചമിഷ്യൻ സമൂഹക്കാരായിരുന്നു. കെട്ടിടം കുറ തീൎത്തു കൊടുത്താൽ മാസം ൪൦ രൂപാ ക്രൂലിക്കു എടുത്തുകൊള്ളാമെന്നു അവർ സമ്മതിച്ചു. സ്വന്തമായി പഠിത്വം നടത്തു

* യോഗ്യന്മാർക്കും തെററിപ്പോകാമെന്നുള്ള വിശ്വാസത്തുമ്മേൽ ഇങ്ങനെ പറഞ്ഞതാണ. യോഗ്യന്മാർ എല്ലാം മാർപാപ്പാമാരല്ലല്ലൊ.— പ.

ന്നതിന്ന അത്യാശയോടു കൂടിയിരുന്ന തിരുമേനി, അതിൻെറ ഭാരമേറിയ ചുമതലയും താൻ സഹായഹീനൻ ആയിരിക്കുന്നതും ഓൎത്തു മനസ്സു മടുത്തിരിക്കെ വാടകകൊണ്ടു പലിശയ്ക്കു വഴി കണ്ടുംകൊണ്ടു കടമായിട്ടും മററും കെട്ടിടം തീൎത്തു വാടകയ്ക്കു കൊടുക്കതന്നെ എന്നു ഉറച്ചു. ഈ നിശ്ചയത്തിൽ നിന്നും സമൂഹ പ്രതിപുരുഷനായ പാദ്രി (മിസ്റ്റർ ആഡംസ) സായ്പിനോടുള്ള വാക്കുകരാറിൽനിന്നും പിൻ വാങ്ങുന്നതിന്നു സുറിയാനി പ്രധാനികളായി തൽക്കാലം സിമ്മനാരിയിൽ ഉണ്ടായിരുന്ന ചാലി, തോലൻ മുതൽ പേരുടെ നിൎബ്ബന്ധത്താൽ തിരുമനസ്സുകൊണ്ടു എത്രമാത്രം ക്ഷണിച്ചു എന്നും, ആ സംഗതിയിൽ അത്യല്പമായിട്ടെങ്കിലും ഇനിക്കുള്ള ഓഹരി ഏതു പക്ഷത്തിലായിരുന്നു എന്നും സത്യാവസ്ഥ നല്ലവണ്ണം ഗ്രഹിക്കാതെയാണ നിങ്ങൾ എന്നെക്കുറിച്ചു ഇപ്രകാരം സൂചിപ്പിച്ചിരിക്കുന്നതു. നമ്മുടെ വകയായി പഠിത്വം തുടങ്ങുന്നതിന്നു ഞാൻ ഒരുനാളും തടസ്സക്കാരനല്ലായിരുന്നു. * പക്ഷെ ഇനിക്കു സംശങ്ങൾ ഉണ്ടായിരുന്നു. അവ നിങ്ങൾക്കും ഇല്ലായിരുന്നൊ. സംശങ്ങൾ ഇല്ലായിരുന്ന ഒരാളെ എങ്കിലും പറയാമൊ. സംശങ്ങൾ ഒന്നും ഇല്ലാതെ ആരംഭിക്കപ്പെടുന്ന യാതൊരു സംഗതി എങ്കിലും പറയാമൊ. ഈ ഭാഗം ഇങ്ങിനെ ഇരിക്കട്ടെ.

ഇത്ര പരസ്യവും ഭാരമേറിയതുമായ ഒരു പ്രധാന പാഠശാല നടത്തുന്നതിന്നു നമ്മുടെ സമുദായവും അതിൻെറ ഒരു ഭാരവാഹിയായി ഇരിക്കുന്നതിന്നു താങ്കളും ധാരാളം പോരുമെങ്കിൽ, ഇതിനെക്കാൾ എല്ലാംകൊണ്ടും ലഘുവായിരിക്കുന്ന ഒരു ഇംഗ്ലീഷ അച്ചടിയൊ പുസ്തകശാലയൊ കൂടെ സ്ഥാപിക്കുന്നതിന്നു സമുദായം കഴിവില്ലാത്തതും നിങ്ങൾ ആളല്ലാതെയും വരുമെന്നു പറയുന്നതു കാൎയ്യമൊ?. ഇതിൽ നിങ്ങൾക്കു വിശേഷാൽ തടസ്സം ഒന്നും ഇല്ലായിരിക്കുമെന്നു വിശ്വസിക്കുന്നു. എല്ലാവൎക്കും ഉണ്ടാകാവുന്നതു പോലെ ചില ന്യായമായ സംശയങ്ങൾ ഉണ്ടായിരിക്കാം. അവയെ എല്ലാം ഒരുഭാഗത്തു സംഗ്രഹിച്ചുവെച്ച ച്ചു ഒന്നു ശ്രമിക്കാം. പക്ഷെ മാർ ദീവന്നാസ്യോസ സിമ്മനാരി പോലെ നടപ്പായെങ്കിലൊ വല്ല്യ കാൎയ്യമായല്ലൊ.

ഒരു ഭാഗം കൂടെ ആലോചിക്കാം. മാർ ദീവന്നാസ്യോസ സിമ്മനാരി സ്ഥാപിച്ചു നടപ്പാകുന്നതിന്നു മുമ്പിൽ ഇങ്ങിനെ ഒരു പാഠശാല വേണമെന്നു ഒരു അഭിമാനി പറഞ്ഞിരുന്നു എങ്കിൽ, ഉദാര ബുദ്ധികളെ ഭഗ്നോത്സാഹമാക്കുന്ന എത്ര സൂചനകൾ എഴുതി നിങ്ങൾ അവനെ പേയനാക്കികളയുമായിരുന്നു. *

൩. എൻെറ ലേഖനത്തിൽ ഞാൻ പത്രികയെക്കുറിച്ചു പറഞ്ഞിരുന്നതു: "യാതൊരു പ്രത്യേക സംഗതിയും അഭിപ്രായപ്പെടുകയാക

* അല്ലായിരിക്കാം- പക്ഷേ അനിശ്ചിതമായിരുന്നതുകൊണ്ടു അതിൽ ഒരു പണി എടുക്കുവാൻ മനസ്സും ധൈൎയ്യവും ഇല്ലായിരുന്നു- ഇപ്പോൾ നിശ്ചയം വന്നതുകൊണ്ടു ആകാമെന്നുണ്ടായിരിക്കും— പ-

* അങ്ങനെയെങ്കിൽ സിമ്മനാരിയുടെ ഭാരവാഹകനാകുവാൻ ഞങ്ങൾ കൂടെ സമ്മതിപ്പാൻ ഇടയില്ലല്ലൊ— പ.

ട്ടെ, നടത്തുകയൊ, നടത്തുവാൻ ചുമതലയായി ശ്രമിക്കയൊ ചെയ്യുതായി പത്രികയെ അഭിനന്ദിക്കുന്നതിനു ഉണ്ടൊ ഇല്ലയൊ ഓൎക്കുന്നില്ല" എന്നാണ. * ഞാൻ പറഞ്ഞിരിക്കുന്ന സംഗതികൾ ഒക്കെയും വേണ്ടിയവയാണെന്നു സമ്മതിക്കുന്ന പക്ഷം അവയെ സമ്പാദിക്കാൻ ശ്രമിച്ചു സാധിക്കാതെ വന്ന ശേഷം വേണ്ടിയിരുന്നു അവ പ്രയാസമെന്നൊ അസാദ്ധ്യമെന്നൊ വിധിച്ചു തള്ളിക്കളയേണ്ടിയിരുന്നതു. ലേഖനോദ്ദേശങ്ങളിൽ ഏതിനെ എങ്കിലും സാധിപ്പാൻ ഇടവകപത്രിക ശ്രമിച്ചതായി തെളിവെട്ടുക്കുന്ന പക്ഷം ആ വിഷയത്തിൽ തീരെ മന്ദമായിരുന്നു എന്നു വിധിതീൎച്ചയാണ. ⁂ ആകയാൽ ഇങ്ങനെ ശ്രമിക്കാതെ തള്ളിക്കളഞ്ഞതാണ സങ്കടമായിട്ടുള്ളതു. ലേഖനവിഷയങ്ങൾ അസാദ്ധ്യമെന്നു നിങ്ങൾക്കു അഭിപ്രായമില്ലെന്നു ഞാൻ വിശ്വസിക്കുന്നു. പക്ഷെ സാധിപ്പാൻ കുറെ വിഷമമൊ പ്രയാസമൊ ഉണ്ടായിരിക്കുമെന്നാണ. ബുദ്ധിമുട്ടും പ്രയാസവും കൂടാതെ സാധിച്ചിട്ടുള്ളതൊ സാധിക്കാവുന്നതൊ ആയ വല്ല സംഗതിയും ഉണ്ടൊ?. അതിലും പ്രത്യേകിച്ചു സമുദായവക കാൎയ്യങ്ങൾ, നിമ്മനാരിയും സ്വത്തുക്കളും കൈവശം കിട്ടുന്നതിനു, മറ്റുള്ളവരുടെ ഇരിക്കട്ടെ, നിങ്ങളുടെ ഒററ ഒരുവന്റെ പ്രയാസങ്ങൾ നിങ്ങൾ മറന്നിട്ടില്ലല്ലൊ. ** അതിൽ പ്രവേശിക്കുന്ന കാലത്തു സൂചനയിലെ യുക്തികൾ നിങ്ങൾക്കു ഉദിക്കാതെ ഇരിക്കയൊ ഉദിച്ചിട്ടു അവയെ ശാന്തമാക്കുകയൊ ചെയ്യുതു സഭയുടെ ഭാഗ്യമെന്നെ കണക്കിട്ടുവാനുള്ളു.

സമുദായ വകയായി വലിയ ഒരു ഇംഗ്ലീഷ പഠിത്വവും വലിയ ഒരു മുതലും ഉണ്ടാകെണമെന്നു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കുള്ള ആഗ്രഹം പുതിയതൊ ചെറിയതൊ അല്ലെന്നു പ്രസിദ്ധമാണല്ലൊ. ഇതിൽ ഒന്നു സാദ്ധ്യമായി. മററെ ഉദ്ദേശ നിവൃത്തിക്കായി അദ്ദേഹത്തിന്റെ ശ്രമങ്ങളെ ഒന്നെണ്ണുക. എന്റെ ഓൎമ്മ പറയാം. (൧) രാമയ്യങ്കാരുടെ കരി തെളിപ്പാൻ തുടങ്ങി. വില ത്രുപാ ൫൦൦-ം ആണ്ടുതോറും കരം ൨൦ ത്രൂപയും ചിലവാണ. കരി തെളിഞ്ഞും ഇല്ല. (൨) തുടിയിൽ കായൽ നികത്തുന്നതിനു ഭാവമായി. ൭൦൦ ത്രൂപാ ചിലവുചെയ്യു. "പതിപ്പിച്ചു കൊടുത്തു കൂടാ" എന്നു കിട്ടിയ ഉത്തരവും വാങ്ങിച്ചു പെട്ടിയിൽ വെച്ചുകൊണ്ടു ഉറങ്ങിക്കളഞ്ഞൊ?. (൩) പിറേറന്നാൾ തുടങ്ങി ചേലച്ചിറയിൽ പണി. ഫലമൊ മേല്പടി വകപ്പടി. അതുകൊണ്ടും മടുക്കുമൊ?. (൪) കുമരകത്തു ശരിയായിട്ടു ൩൦൦൦ പറ കായൽ കുത്തിയെടുത്തു കൃഷിചെയ്യു കൊയിത്തും കഴിഞ്ഞു. നെല്ലും വള്ളം കേറിവരുന്നതിനു പുഴയിൽ വെള്ളമില്ലാഞ്ഞിട്ടു മഴയും നോക്കി കിടക്കുന്നു. ഀരം സംഗതികളിൽ തിരുമേനിയെ നിരുത്സാഹിയാക്കി തീൎക്കുന്നതിനു

* ഉണ്ടു- ൩-ാംപുസ്തകം ൩-ം ൪-ാം ലക്കങ്ങളും ൪-ാംപുസ്തകം ൭-ാം ലക്കവും നോക്കുക— പ.

⁂ മാർ ഇഗ്നാത്യോസ സ്മാരകം നടപ്പായെല്ലൊ— പ.

** അതു പറഞ്ഞാൽ തട്ടുമ്പുറം ഇല്ല— പ.

പ്രിയപത്രാധിപരവർകളേ നിങ്ങളും ഞാനും എത്ര കണ്ടു ശ്രമിച്ചിട്ടുണ്ടു. നമ്മുടെയൊ മററു ആരുടെ എങ്കിലുമൊ വൈമുഖ്യത്തെ അദ്ദേഹം പ്രമാണിച്ചിരുന്നു എങ്കിൽ അതു എത്ര വലിയ കുത്തിക്കലയായി പോകുമായിരുന്നു.

ഈ ദൃഷ്ടാന്തങ്ങളുടെ ലാക്കു, പ്രയാസം കൂടാതെ ഒരുവലിയ കാര്യവും സാധിക്കയില്ലന്നു സാധിപ്പാൻ മാത്രമാണ. ആകയാൽ ബുദ്ധിമുട്ടുകളെ ഏറക്കുറെ സഹിപ്പാൻ തയ്യാറായികൊണ്ടു ലേഖന സാദ്ധ്യങ്ങളെ നിറവേററുവാൻ ഒന്നു ശ്രമിക്ക. വീണ്ടും പരിശ്രമിക്ക. മടുത്താൽ പിന്നെയും പരിശ്രമിക്ക, അങ്ങിനെ കാര്യ്യം സിദ്ധമാവോളം കൈവിടുകയുമരുതു. എല്ലാസമുദായകാര്യ്യങ്ങളും ഇങ്ങിനെ ദീർഘകാലംകൊണ്ടും അക്ഷീണ പരിശ്രമംകൊണ്ടും മാത്രമെ സാധിച്ചു കാണാറുള്ളു.

ഇങ്ങിനെ ഒരുസംഗതിയിലും പത്രിക ശ്രമിച്ചിട്ടില്ലെന്നാണ ഞാൻ പറഞ്ഞിട്ടുള്ളതു. ലേഖനവിഷയങ്ങൾ എല്ലാമൊ ഓരോന്നൊ സാധിപ്പാൻ ഉത്സാഹിക്കുന്നതു യുക്തമായിട്ടുള്ളതെന്നാണ ഞാൻ ഗുണദോഷമായി അപേക്ഷിച്ചിട്ടുള്ളതും. ആകയാൽ കേവലം പരീക്ഷയ്ക്കായിട്ടെങ്കിലും കുറെ കാലത്തേക്കു ഈ സംഗതികളിൽ ഓരോന്നിനെസാധിപ്പാൻ ശ്രമിക്കണം. സാധിക്കാതെ വന്നാൽ സൂചനയിലെ വിധിപറഞ്ഞു തള്ളിക്കളയുന്നതിനു വിരോധവുമില്ല.

൫. പത്രികയ്ക്കു ലേഖനങ്ങൾ അയച്ചു തരണമെന്നു നമ്മുടെ സമൂഹത്തിൽ പെട്ട "യോഗ്യന്മാരെന്നു വിചാരിക്കപ്പെടുന്നവരോടു അപേക്ഷിച്ച"തിൽ എന്തു ഭയംകൊണ്ടെങ്കിലും അവർ ആ അപേക്ഷയെ കൈക്കൊള്ളാതെ ഇരുന്നതു ഒട്ടുംയോഗ്യമായില്ലെന്നാണ ഇനിക്കു തോന്നുന്നതു. ആവശ്യപ്പെട്ടതും ഏതു വിധമെന്നു പറയുന്നില്ല. * നിജകൃത്യങ്ങളാൽ ഭാരപ്പെട്ടിരിക്കുന്ന ഒരു യോഗ്യനോടു തന്റെ യോഗ്യതയ്ക്കനുരൂപമായ ഒരു ലേഖനം അഞ്ചു മിനിട്ടു കൊണ്ടു എഴുതണമെന്നും, മാസംതോറും മുടങ്ങാതെ പത്രികയ്ക്കു ലേഖനം എഴുതണമെന്നും ഉള്ള വിധത്തിൽ ആവശ്യപ്പെട്ടാൽ കുറെ ഞെരുക്കമാകയാൽ പക്ഷെ അദ്ദേഹം വിസമ്മതിക്കയല്ലാതെ തരമുണ്ടെന്നു തോന്നുന്നില്ല. പ്രധാനപട്ടക്കാരോടും സമുദായംഗങ്ങളിൽ സഥാനപരീക്ഷകാരായ ഓരൊ പ്രധാനികളോടും, ലേഖകനെപ്പോലെ "ഒരു വിധം യോഗ്യന്മാ"രായ ഏതാനും പേരോടും, യോഗ്യമായ ഓരൊ വിഷയങ്ങളെ സംബന്ധിച്ചു യഥാശക്തി ചിന്തിച്ചു മനസ്സിരുത്തി എഴുതിയിട്ടുള്ളതും, പൊരുതെളിഞ്ഞാൽ ചെമ്പു തെളിയാത്തതും ആയ ഓരൊ മുഖപ്രസംഗം കൊല്ലന്തോറും അയച്ചുതന്നു, സഹായഹീനമായിത്തന്നെ ഇത്രകാലം അക്ഷീണപരാക്രമത്തോടു കൂടി പത്രിക നടത്തിവരുന്ന തന്റെ കൈകളെ ബലപ്പെടുത്തണമെന്നു ആവശ്യപ്പെട്ടാൽ തള്ളിക്കളയുന്ന ജാത്യാഭിമാനികൾ നമ്മിൽ ഉണ്ടെന്നു തോന്നുന്നില്ല.

൬. പ്രിയവായനക്കാരാ പത്രാധിപർ അവർകളും ഞാനും തമ്മിൽ

* ഇതു തെളിച്ചു പറഞ്ഞാൽ സമുദായത്തിൽ ചില യോഗ്യന്മാർ മുഷിയും.— പ-

ഏറെക്കാലമായി "ഇഷ്ടൻ"മാണ. വിവാദ ലേഖനത്തിൽ പ്രകടിപ്പിച്ചിരിക്കുന്ന സൂത്രത്തിൽ എന്റെ അഭിപ്രായങ്ങളെ പല അവസരങ്ങളിലും പത്രാധിപർ തന്റെ പരിപാക ഗുണദോഷങ്ങളാകുന്ന സൂചനകളാൽ ശാന്തതപ്പെടുത്തിയിട്ടും ഉണ്ട. ഇനിക്ക അദ്ദേഹത്തിന്റെ ആലോചനകളിൽ സദാ സ്ഥായിയായ വിശ്വാസവും ആദരവുമുള്ളതാണ. സമർത്ഥബുദ്ധിയായിരിക്കുന്ന താൻ വിവാദ ലേഖനത്തെ സംബന്ധിച്ച സൂചന എഴുതിയപ്പോൾ അതിലെ യുക്തികൾ ഇവ്വണ്ണം ഭസ്മപ്രായമാണെന്ന അറിഞ്ഞുകൊണ്ട തന്നെയാണ എഴുതിയിരിക്കുന്നതും. പിന്നെ ഈ സൂചനയുടെ ലാക്ക എന്തെന്ന പറയാം. ലേഖനം എഴുതുന്നതിന ഇനിക്ക ഒരു കാരണമുണ്ടാക്കി തീക്കേണമെന്ന മാത്രമെ അദ്ദേഹത്തിന ആന്തരമുണ്ടായിരുന്നുള്ളു. അതു ഒട്ടു സാദ്ധ്യവുമായെല്ലൊ. ലേഖനങ്ങൾ എഴുതി അയക്കാതെയിരുന്ന മററുഓരോരുത്തരോടും ഈ വിദ്യ തന്നെ പെരുമാറിയിരുന്ന എങ്കിൽ സൂചനയിൽ അവരെക്കുറിച്ചുപറയുന്ന ആവലാധിക്കുകാരണമെ ഉണ്ടാകയില്ലായിരുന്നു.

ഒരു ഇഷ്ടൻ.

ഈ ലേഖകൻ ഞങ്ങളുടെ ഇഷ്ടൻ എന്നല്ല, അത്യന്ത ഇഷ്ടന്മാരിൽ ഒരുവനാണ അദ്ദേഹത്തിന്റെ ലേഖനത്തിൽ ഞങ്ങൾക്ക ചില വിപരീത അഭിപ്രായങ്ങളൊ അഥവാ ആക്ഷേപങ്ങളൊ ഉള്ളതു അവിടവിടെ ചുവട്ടിൽ നോട്ട ചെയ്തിട്ടുണ്ട. പരിശ്രമത്താൽ സാധിച്ചുകൂടാത്തതു ഒന്നുമില്ലന്നുള്ളതു ശരിതന്നെ. എന്നുവച്ചു യൂറോപ്പിലെയൊ അമേറിക്കയിലെയൊ പരിഷ്കാരങ്ങളെ നോക്കികൊണ്ട അതുംവേണം ഇതുംവേണമെന്നു വച്ചു തുടങ്ങിയാൽ ഒന്നും ഒക്കാതെ പിരികയെ ഉള്ളു. ഇരുന്നിട്ടു വേണം കാലുനീട്ടാൻ. ഇംഗ്ലീഷ അച്ചുക്കൂട്ടം, ഇംഗ്ലീഷ പത്രിക മുതലായി ലേഖകൻ പറയുന്നതും പറയാത്തതുമായ പരിഷ്കാരങ്ങൾ അനേകമുണ്ട- നമ്മുടെ സമുദായം മലയാളക്കാരും അവരുടെഭാഷ മലയാളവും ആയിരിക്കുന്ന സ്ഥിതിക്കു മലയാള അച്ചടിമൂലം വരുത്താവുന്ന വിശേഷങ്ങൾ കഴിഞ്ഞിട്ടല്ലെ മറുഭാഷയിൽ പ്രവേശിക്കുന്നതു. മലയാളം കഴിഞ്ഞാൽ പിന്നെ അടുത്ത ആവശ്യം സുറിയാനിയാണ. അതും കഴിഞ്ഞിട്ടെ ഇംഗ്ലീഷ അച്ചടിയും പത്രവും ആവശ്യമുള്ളു. ൧൯-ാം നൂററാണ്ടു അവസാനിക്കുന്നതിന മുമ്പു അത്യന്തം ഒഴിച്ചുകൂടാത്തതു നിവർത്തിച്ചാൽ നന്നായിരുന്നു.

ഇംഗ്ലീഷു സിമ്മനാരിയും, മലയാള അച്ചുക്കൂട്ടവും, ഇടവകപത്രികയും നടത്തിയതു പരിശ്രമംകൊണ്ടാണെന്നും, ലേഖകൻ ആവശ്യപ്പെടുന്നതിന അത്രയും ശ്രമം കൂടെ വേണ്ടിവരികയില്ലന്നുമാണ അദ്ദേഹത്തിന്റെ യുക്തിയെന്നു കാണുന്നു. നടത്തുന്നതു മുറിപ്പുണ്ണിയാക്കി ഇട്ടുംവച്ചു വേറൊന്നു തുടങ്ങുകയൊ നടത്തിയതു ഭംഗിയാക്കുകയൊ ആവശ്യം?. സിമ്മനാരി ഇത്രയും നടത്തിവരുന്നതിന എന്തു ബുദ്ധിമുട്ടുണ്ടെന്നും എന്തു കടമുണ്ടെന്നും അതു നീക്കാനുള്ള മാർഗ്ഗമെന്തെന്നും ഠം ലേഖകൻ അറികയൊ ആലോചിക്കയൊ ചെയ്തിട്ടില്ലായിരിക്കും. അതിന ശാശ്വതമായ ഒരു ധനം ഉണ്ടാക്കുന്നതു ആവശ്യമല്ലയൊ? മലയാള അച്ചുക്കൂട്ടം നടത്തിയതു സ്ഥിരോത്സാഹമെന്ന പറഞ്ഞുകൂടാ. അച്ചുക്കൂട്ടം പണ്ടെ ഉള്ളതാണ. പത്രികയും വാങ്ങിപ്പാൻ ആൾ ഉള്ളതുകൊണ്ട ഒരുവിധം നടത്തിപ്പോകാം. അതുപോലെയല്ല ലേഖകൻ ആവശ്യപ്പെടുന്ന സംഗതികൾ. മുൻകൂർ പണം രൊക്കം ആയിരമായിരങ്ങളായി വേണം. ഉത്സാഹത്താൽ ഉണ്ടാകുമല്ലൊ എന്നു പറയും. മുറിപ്പുണ്ണിയായി കിടക്കുന്ന വേലകൾ മുഴുവനായി കണ്ടിട്ടല്ലെ മറെറാന്നിന ഉത്സാഹിക്കുന്നതു. ദ്രോസ്നെശെയ്ക്കു കല്ലിട്ടിട്ടു മാസം എത്രയായി. കമ്മട്ടിക്കാർ കഴിയുന്ന ശ്രമങ്ങൾ ചെയ്തിട്ടും കുറെ സാമാനങ്ങൾ ശേഖരപ്പെട്ടതല്ലാതെ കല്ലിന്മേൽ കല്ലു വയ്ക്കുവാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. ആശാരിയുടേയും കൂലിക്കാരുടേയും ചുരുക്കംകൊണ്ടാണെന്നും ധരിച്ചുപോകരുത്. "നീട്ടിപ്പിടിച്ചു എഴുതുന്നതു പോലെയല്ല പ്രവൃത്തി" എന്നു ഞങ്ങൾ മുൻപ്രാവശ്യം പറഞ്ഞതു പോലെ വരിയും മററും നീട്ടിപ്പിടിച്ചു എഴുതുന്നതുപോലെയല്ല പിരിവു.

"ശ്രമിക്ക, വീണ്ടും ശ്രമിക്ക, മടുത്താൽ പിന്നെയും ശ്രമിക്ക" എന്നുള്ള പ്രമാണം ശരിതന്നെ. എന്നുവെച്ചു നൂറു സംഗതികൾ ഒരേസമയത്തു ശ്രമിച്ചാൽ സാധിക്കുമെന്നു തോന്നുന്നില്ല. സമുദായത്തിൽ ഒരു പ്രത്യേക ചുമതലയുള്ള ലേഖകനെ തിരുമേനി ഒരിക്കൽ ആവശ്യപ്പെടുകയും ഈ ആലോചനതന്നെ ഞങ്ങൾ പറകയും ചെയ്തപ്പോൾ മേൽഗതിയെക്കുറിച്ചു "ശ്രമിക്കാനും വീണ്ടും ശ്രമിക്കാനും" ധൈര്യമില്ലാഞ്ഞിട്ടു ഒഴിഞ്ഞതു ഓർക്കുമ്പോൾ ഇദ്ദേഹത്തിനും കടലാസിൽ കാണിക്കുന്ന ചുണ പ്രവൃത്തിയിൽ വരുമ്പോൾ ഇല്ലെന്നു കാണുന്നു. പത്രാധിപർ.

## ദാവീദിൻെറ സിംഹാസനം

പ്രാചീന ഇസ്രായേൽ ജനങ്ങളെ ദാവീദുരാജാവ സിംഹാസനസ്ഥനായിരുന്നു ഭരിച്ചു എന്നുള്ളതു ക്രിസ്തീയ വേദപുസ്തകത്തെ വിശ്വസിക്കുന്ന എല്ലാവരും ഒരുപോലെ സമ്മതിക്കുന്നതാണല്ലോ. എന്നാൽ ആ രാജ്യത്തിൻെറ ഉത്തരകാലാവസ്ഥയെയും അതിപ്പോൾ എവിടെയാകുന്നു എന്നതിനെയും അതിനി എവിടെ സ്ഥാപിക്കപ്പെടുമെന്നുള്ളതിനെയും അതിൻെറ രാജാവ ആരായിരിക്കുമെന്നുള്ളതിനെയും സംബന്ധിച്ചു പലക്കും ഭിന്നാഭിപ്രായങ്ങൾ ഉണ്ടായേക്കാം. വിദ്വാന്മാരുടെ അഭിപ്രായങ്ങളും പല മുഖ്യ സംഗതികളിലും ഭിന്നിച്ചു കാണപ്പെടുന്നതിനാൽ വേദപുസ്തക സാക്ഷികളെക്കൊണ്ടു മാത്രം മേൽ പ്രസ്താവിക്കപ്പെട്ട സംഗതികളുടെ ഒരു വാസ്തവമായ അഭിപ്രായം എഴുതുന്നതിനു ശ്രമിക്കാം.

ദാവീദിൻെറ സിംഹാസനം ദൈവത്തിൻെറ സ്വന്തം സിംഹാസനമായിരുന്നു. എന്തെന്നാൽ ദാവീദ് ഇപ്രകാരം പറഞ്ഞിരിക്കുന്നു. "എൻെറ പുത്രനായ ശലോമോനെ ഇസ്രായേലിന്മേൽ യഹോവായുടെ രാജ്യത്തെ സിംഹാസനത്തിന്മേൽ ഇരിപ്പാൻ അവൻ തെരിഞ്ഞെടുത്തിരിക്കുന്നു." ൧ നാളാഗമം ൨൮- ൫, ശലോമോൻ ദാവീദിൻെറ പ്രഥമാവകാശി ആയിരുന്നു എന്നു ഇതിനാൽ തെളിയുന്നു. ഈ സ്ഥിതിക്കു ദൈവത്തിൽനിന്നു ശലോമോനു ചില ഉടമ്പടികൾ ലഭിച്ചു എന്നത താഴെപറയുന്ന വാക്യങ്ങളാൽ സ്പഷ്ടമാകുന്നു. "ഞാൻ നിന്നോടു (ശലോമോനോടു) കല്പിച്ചപ്രകാരം ഒക്കെയും നീ ചെയ്യുന്നതിനു എൻെറ മുമ്പാകെ ഹൃദയത്തിലെ പരമാർത്ഥതയോടും നേരോടും നിൻെറ പിതാവായ ദാവീദ നടന്നപ്രകാരം നീ നടക്കയും എൻെറ കല്പനകളെയും എൻെറ ന്യായങ്ങളെയും പ്രമാണിക്കയും ചെയ്യാൽ------ഇസ്രായേലിന്മേലുള്ള നിൻെറ രാജ്യഭാരത്തിൻെറ ആസനത്തെ ഞാൻ എന്നേക്കും സ്ഥിരപ്പെടുത്തും. നിങ്ങളും നിങ്ങളുടെ പുത്രന്മാരും എന്നെ പിന്തുടരുന്നതിൽനിന്നുമാറി------ചെന്നു അന്യദൈവങ്ങളെ സേവിച്ചുവന്ദിച്ചാൽ ഞാൻ ഇസ്രായേലിന്നു കൊടുത്തിട്ടുള്ള ദേശത്തുനിന്നു അവരെ നിർമ്മൂലമാക്കും." ൧ രാജാ. ൯- ൪, "ഞാൻ രാജ്യത്തെ നിന്നിൽ നിന്നു അശേഷം ഛേദിച്ചു അതിനെ നിൻെറ ഭൃത്യനു കൊടുക്കുന്നുണ്ടു. എങ്കിലും നിൻെറ പിതാവായ ദാവീദിൻെറ നിമിത്തം ഞാൻ അതിനെ നിൻെറ ദിവസങ്ങളിൽ തന്നെ ചെയ്കയില്ല. നിൻെറ പുത്ര

ന്റെ കയ്യിൽനിന്നു അതിനെ ഛേദിക്കുംതാനും" ൧രാജാ-൧൧-൧൧-൧൩-

ശലൊമൊൻ ദൈവത്തിന്റെ കല്പനകൾക്കു വിപരീതമായി നടന്നു എന്നും രാജ്യത്തെ നശിപ്പിക്കുമെന്നു ദൈവം പ്രതിജ്ഞചെയ്തു എന്നും ഇതിനാൽ തെളിയുന്നു.

"ഞാൻ നിന്റെ ഉദരത്തിലെ ഫലത്തിൽ നിന്നു നിന്റെ സിംഹാസനത്തിന്മേൽ ഇരുത്തുമെന്നു യഹോവാ ദാവീദിനോടു സത്യമായിട്ടു ആണയിട്ടു. അവൻ അതിൽ നിന്നു വിട്ടുമാറുകയുമില്ല" എന്നു സങ്കീർത്തനം ൧൩൨-൧൧-ൽ കാണുന്നതുകൊണ്ടു "ഈ സത്യമായ ആണ"യിൽ നിന്നു ദൈവം തെറ്റി പ്രവൃത്തിക്കുന്നതല്ലല്ലൊ.

ഇനി നാം ആലോചിപ്പാനുള്ളതു ഈ "ഉദരത്തിലെഫലം" ശലോമോനൊ അതൊ വേറെ വല്ലവരുമൊ ആയിരിക്കുമെന്നുള്ളതിനെപ്പറ്റിയാകുന്നു. അപ്പൊസ്തോലന്മാരുടെ നടപ്പുകൾ ൨-൩൦-ൽ ഇപ്രകാരം കാണുന്നു. "എന്നാൽ അവൻ (ദാവീദ) പ്രവാചകനാകയാൽ ദൈവം അവന്റെ കടിപ്രദേശത്തിലെ ഫലത്തിൽനിന്നു ജഡപ്രകാരം ക്രിസ്തുവിനെ എഴുനേല്പിച്ചു അവന്റെ സിംഹാസനത്തിൽ ഇരുത്തും എന്നു തന്നോടു ആണയിട്ടു ഉറപ്പിച്ചു" ശുദ്ധ: പത്രൊസിന്റെ ഈ വചനം നമ്മുടെ എല്ലാ സംശങ്ങളെയും ഇല്ലാതാക്കുകയും യെശുക്രിസ്തു ദാവീദിന്റെ അവകാശിയാണെന്നു തെളിയിക്കയും ചെയ്യുന്നു.

ഹെസക്കേൽ ൨൧-൨൭-ൽ ഇപ്രകാരം കാണുന്നു. "ഞാൻ അതിനെ മറിച്ചുകളയും, മറിച്ചുകളയും, മറിച്ചുകളയും. അതു ആൎക്കു ന്യായമായിരിക്കുന്നുവൊ അവൻ വരുന്നതു വരക്കും അതു ഇല്ലാതിരിക്കും. അവനുതന്നെ ഞാൻ അതിനെ കൊടുക്കും" ദൈവം ഇപ്രകാരം അരുളിചെയ്തിരിക്കുന്നതു ക്രിസ്തുവിനെ ഉദ്ദേശിച്ചാണെന്നുള്ളതു നിർവിവാദമാണെല്ലൊ.

ദൈവദൂതൻ കന്യകമറിയത്തൊടു ഇപ്രകാരംപറയുന്നു. 'കൎത്താവായ ദൈവം അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനത്തെ അവനു കൊടുക്കും' ലൂക്കൊ ൧-൩൨- ഏശായാ പ്രവാചകൻ യെശുവിനെപ്പറ്റി പറഞ്ഞിരിക്കുന്നതും ഇതും തമ്മിൽ വളരെ യൊജിപ്പുണ്ടു. 'ആധിപത്യം അവന്റെ തോളിന്മേൽ ഇരിക്കും--------- ദാവീദിന്റെ സിംഹാസനത്തിന്മേലും അവന്റെ രാജ്യത്തിന്മേലും ഏശായാ ൯- ൬—൭

യെശു ഇപ്പൊൾ ദാവീദിന്റെ സിംഹാസനത്തിന്മേൽ ഇരിക്കുന്നില്ല. അവൻ മദ്ധ്യസ്ഥത പറയുന്ന ഒരുത്തന്റെ നിലയിൽ ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നു. അവന്നായി വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്ന സിംഹാസനത്തിന്മേൽ ഇരിക്കുന്നതിനുള്ള സമയം വരുന്നതുവരെ അവൻ ഈ ഉദ്യോഗത്തിൽ തന്നെ ഇരിക്കുന്നതുമാണ.

ദാവീദിനു ഒരു സിംഹാസനം സ്വൎഗ്ഗത്തിൽ ഉണ്ടായിരുന്നില്ലന്നു നടപ്പുകൾ ൨-൩൪-ൽ 'ദാവീദു സ്വൎഗ്ഗത്തിങ്കലെക്കു കരെറിപ്പൊയിട്ടില്ലല്ലൊ' എന്നു ശുദ്ധ: പത്രൊസ പറയുന്നതിനാൽ തെളിയുന്നു. "യ

ഹൊവാ അവരുടെ മേൽ സീയൊൻപൎവ്വതത്തിൽ ഇതുമുതൽ എന്നെക്കും ഭരിക്കയുംചെയ്യും" മീഖാ ൪- ൭. "അനന്തരം രാജ്യവും അധികാരവും എല്ലാം ആകാശത്തിൻകീഴുള്ള രാജ്യത്തിന്റെ മഹത്വവും അത്യുന്നതനായവന്റെ ശുദ്ധിമാന്മാരായ ജനത്തിന്നു കൊടുക്കപ്പെടും. അവന്റെ രാജ്യം എന്നെക്കുമുള്ള രാജ്യം ആകുന്നു". ദാനി ൭- ൨൭

നമ്മുടെ രക്ഷകനായ മിശിഹാ ഇപ്രകാരം കല്പിച്ചിരിക്കുന്നു. "പിന്നെ മനുഷ്യപുത്രൻ തന്റെ മഹത്വത്തോടെ സകല വിശുദ്ധ ദൂതരുമായി വരുമ്പോൾ അവൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിൽ ഇരിക്കും" മത്താ- ൨൫- ൩൧. "അപ്പോൾ സൈന്യങ്ങളുടെ യഹൊവാ സീയൊൻ പൎവ്വതത്തിലും യെറുശലെമിലും തന്റെ വൃദ്ധന്മാരുടെ മുമ്പാകെയും മഹത്വത്തോടെ രാജ്യഭാരം ചെയ്യുമ്പോൾ ചന്ദ്രൻ ഭ്രമിക്കും. ആദിത്യൻ ലജ്ജിക്കയും ചെയ്യും" ഏശാ ൨൪- ൨൩

ആ ഭയങ്കരമായ സമയം ഇതാ സമീപിച്ചു വരുന്നു. ആയതിനാൽ പ്രിയ വായനക്കാരെ ആ പരിശുദ്ധ നൃപന്റെ സ്വാമിഭക്തിയുള്ള പ്രജകളായി അനന്തസൌഭാഗ്യത്തെ അനുഭവിക്കുന്നതിനു സദായതിക്കിൻ.

എം. പി. വി.

---

മറഞ്ഞിരിക്കുന്ന സത്യം.

സത്യനാദകാഹളം ൧൯-ാം പുസ്തകം ൧൫-ാം ലക്കത്തിൽ "പ്രാചീനശരീരശേഷിപ്പുകൾ എന്ന തലക്കെട്ടോടുകൂടെ അത്തുങ്കൽ പള്ളി എടവകയിൽനിന്നും ഒരുസത്യവാൎത്താപ്രിയൻ എന്ന നാമവും ധരിച്ചു ഒരു ലേഖകൻ പ്രസ്താവിച്ചിരിക്കുന്ന ആ പത്രത്തെ ഞാനും വായിക്കുന്നതിനു സംഗതി ആയി. അതിൽ പറയുന്നതാവിതു, ടി. പള്ളിയെ ഇപ്പോൾ ഭരിച്ചുവരുന്ന ബ: വിഗാരി പ്രംസിസ്കുശപിയാർ മെത്തെറാത്തവർകളുടെ പരിശ്രമത്താൽ ടി. പള്ളിയുടെ ഇടയിലെ കുരിശൊടുകൂടി കിഴക്കൊട്ടു ശേനമായിനില്പുള്ള മുകപ്പുഒന്നും നീക്കി തൽസ്ഥാനത്തിൽ വിശെഷ മാതൃകയിൽ ഒരു കെട്ടിടം പണിയിപ്പിക്കുന്നതിനു ആരംഭിക്കുമളവിൽ കുരിശിന്റെ കിഴക്കെ ഭിത്തിക്കും പഴയ മുകപ്പിന്റെ ഉള്ളിലുമായി ആക്കവളവിന്റെഭാവത്തിൽ പണിതിരിക്കുന്നകല്ലുകളെ കല്ലണിക്കാർ വെട്ടിപൊളിക്കയിൽ ഉള്ളിൽ എന്തൊ ഒരുമുറിയുടെസാദൃശ്യം ദൃഷ്ടിയിൽ കാണുകയും ഉടൻ ബ: വിഗാരിയും കൈക്കാരന്മാരും തൽക്കാലം ഉണ്ടായിരുന്ന ചിലയോഗക്കാരുംകൂടി കല്ലുകൾ മുഴുവനും നീക്കിച്ചുനോക്കിയതിൽ ഉൾഭാഗം ഏററവും വിശേഷമാതൃകയിൽ ഉണ്ടാക്കപ്പെട്ട ഒരു കുഴിമാടവും അതിൽ രണ്ടുപേരുടെ ശരീര ശേഷിപ്പായ അസ്ഥികൾ ഒന്നൊഴിയാതെയും തമ്മിൽ വേർപെടാതെയും ഇതൊടുകൂടി ചില ലഘുവായ പൊൻവെള്ളി കഷണങ്ങളും ഒന്നുരണ്ടു ഇരിമ്പിന്റെ വലിയ ആണികളും കാണപ്പെട്ടു എന്നും ൨൦ കാണപ്പെട്ട ശേഷിപ്പുകൾ ആരുടെതെന്നു ആരാഞ്ഞന്വേഷിച്ചതിൽ ഇരുനൂറു കൊല്ലങ്ങൾ

കുമുമ്പെ പോൎത്തുഗാൽക്കാരായ രണ്ടു വന്ദ്യ ഗുരുഭൂതന്മാർ ടി. പള്ളി
യെ ഭരിച്ചിരുന്നു എന്നും അവരുടെ ജീവിതകാലത്തിൽ അവൎക്കായി
ഉണ്ടാക്കപ്പെട്ട ശ്മശാനസ്ഥലമാണ ഇതെന്നും ഇവർ മുമ്പുപിമ്പായി
പരലോകപ്രാപ്തന്മാരായശേഷം ഇതിൽ അടക്കീട്ടുള്ളതാണെന്നും ആക
പ്പാടെ ഈ കുഴിമാടത്തിൽ ശേഷിച്ച ശേഷിപ്പുകളും അതിന്റെ ഉള്ളി
ലുള്ള അപൂൎവ്വ സാദൃശ്യങ്ങളും ഉറ്റുനോക്കിയതിൽ ആശ്ചൎയ്യപ്പെടുവാ
ൻ തക്ക പല പല ലക്ഷണങ്ങൾ കാണുകയും ചെയ്യുതിനാൽ ഭദ്രമായി
അടപ്പിച്ചും മേലാവിൽ ബോധിപ്പിച്ച ഉണ്ടാകുന്ന തീരുമാനം അനുസ
രിച്ച എന്തെങ്കിലും പ്രവൃത്തിക്കാമെന്ന നിശ്ചയിച്ചു പാൎത്തിരിക്കുന്നു എ
ന്നും ഇതെസംബന്ധിച്ച മേല്പറഞ്ഞ ഗുരുഭൂതന്മാരെ പുകഴ്ത്തിയും വാ
ഴ്ത്തിയും പല സംഗതികളും വിവരിച്ചിട്ടുണ്ടു. ഇവയെ ഞാൻ വായി
ച്ചുകണ്ടപ്പോൾ സത്യസ്ഥിതിമുഴുവനും മനസ്സിലായി ഈ ലേഖകന്റെ
അറിവില്ലായ്കമേലും തിരിവില്ലാഴികമേലും ആശ്ചൎയ്യവും അപൂൎവ്വവും
തോന്നിപ്പോയി. അത്രയുമല്ല, വെളിപ്പെടാതെ രഹസ്യമായിരിക്കുന്ന
തു ഒന്നുമില്ല അറിയപ്പെടാതെ മറഞ്ഞിരിക്കുന്നതുമില്ല എന്നുള്ള തിരു
വാക്യത്തെ എന്റെ ഓൎമ്മയിൽ വന്നു ഞെട്ടിഭ്രമിച്ച നീതിസ്വരൂപിയാ
യിരിക്കുന്ന ദൈവത്തിന്റെ ന്യായ വിധിയെ ഞാൻ ഓൎത്തു വിറച്ചു
പോയി.

എന്തുകൊണ്ടെന്നാൽ ലേഖകൻ പറയുന്ന വന്ദ്യ ഗുരുഭൂതന്മാർ
ജെസുവീത്തർ എന്ന പറയുന്ന ഈശോ സഭക്കാർ പാതിരിമാർ ആ
യിരുന്നു ആ പോൎത്തുഗാൽകാർ പറുങ്കികളാൽ പണി ചെയ്യിച്ചിരിക്കു
ന്ന ആശ്രമങ്ങൾ ദേവാലയങ്ങൾ കെട്ടിടങ്ങൾ എവിടെയും അന്വേഷി
ച്ചു പരിശോധനകഴിച്ചാൽ ഇവരു സഞ്ചരിച്ചും പെരുമാറിയും വന്ന
എല്ലാ സ്ഥലങ്ങളിലും രാജ്യങ്ങളിലും ഇങ്ങനെയുള്ള രഹസ്യസ്ഥലങ്ങ
ൾ ശ്മശാനസ്ഥലങ്ങളായിട്ടും മറ്റും പലവിധ സൂത്രങ്ങളാൽ പണിചെ
യ്യപ്പെട്ടതായിട്ടും കാണും എന്നാൽ അവകൾ അവരെ അടക്കം ചെയ്യു
ന്നതിനല്ല പിന്നയൊ അവരുടെ വിശ്വാസവും ഉപദേശവും അനുസ
രിക്കാത്ത മേല്പട്ടക്കാർ സന്യാസികൾ ഗുരുഭൂതന്മാർ ഏവരെയും ഹിം
സിക്ക നാടുകടത്തുക ഈവിധം അവരാൽ പണിചെയ്യിച്ചിട്ടുള്ള ഗൂഢ
സ്ഥലങ്ങളിൽവച്ചു ദഹിപ്പിക്ക സമുദ്രത്തിൽ കെട്ടിത്താഴ്ത്തുക മുതലായ അ
ക്രമപാതകങ്ങൾ ചെയ്യു ഒടുക്കുക അവരുടെ സാധാരണ നടപ്പായിരു
ന്നു എന്ന അറിയാത്ത രാജ്യങ്ങളും ദേശങ്ങളും പരിഷകളും ഇല്ലന്നുള്ള
തു ചരിത്രങ്ങളാൽ തെളിവായിരിക്കുന്നില്ലയൊ. ഇങ്ങനെയുള്ള ഗൂഢ
സ്ഥലങ്ങൾ ബന്ധനസ്ഥലങ്ങൾ എന്നത്രെ പറയുന്നതു. അതുകൊണ്ടു
പ്രാചീന ശരീരശേഷിപ്പുകൾ എന്ന ലേഖകൻ തലക്കെട്ടോടുകൂടെ ര
ചിച്ചിരിക്കുന്ന സംഗതികളുടെ സത്യാവസ്ഥയെ ചരിത്രത്താലും അവിട
ത്തന്നെ ഇരുപതു സംവത്സരത്തിനു മുമ്പുണ്ടായിരുന്ന പഴമ പരിച
യമുള്ള ചില വൃദ്ധന്മാരൊടു ചോദിച്ചറിഞ്ഞിട്ടുള്ള അറിവുപൊലെയും
ഈ സംഭവത്തിന്റെ യഥാൎത്ഥം ചുരുക്കിപറയുന്നു. എന്നാൽ ഇതെവ
രെയും വെളിപ്പെടാതെ ഈ മറവിൽ ഇരുന്നകാൎയ്യം ഇരുപതു കൊല്ല

ത്തിനമുമ്പ ചോദിച്ചറിവാൻ കാരണമെന്തെന്ന ഒരു ചോദ്യത്തിന്നിടയുണ്ടെന്ന വിചാരിക്കാം. അതിനാൽ ചോദ്യത്തിന മുമ്പ അത്രം പറയുന്നതായ്ത. അത്തുങ്കൽ വെള്ളത്തച്ചൻ എന്നൊരു പാച്ചിലും അവിടെ ചില പ്രത്യക്ഷങ്ങളും നടന്നവരുന്നപ്രകാരം മലയാളം ഒട്ടുക്ക ക്രിസ്ത്യാനികളുടെ ഇടയിൽ മാത്രമല്ല അജ്ഞാനികളുടെ ഇടയിലും പറച്ചിലും വിശ്വാസവും നടപ്പായിരുന്നു. ഇതുതന്നെ പഴമപരിചയമുള്ളവരൊട്ട ചോദിപ്പാൻകാരണം അത്തുങ്കൽ വെള്ളത്തച്ചൻ എന്ന പറയുന്നത എന്ത, ആരെ- അതിനുള്ള കാരണമെന്ത. പുരാതനമായിട്ട ഇങ്ങനെതന്നെ പറഞ്ഞുവരുന്നൊ- അതൊ എടയിൽ ഉണ്ടായൊ- എത്ര കാലമായി.

ഇനി പറഞ്ഞുവന്നസംഗതികളുടെ യഥാൎത്ഥം ചുരുക്കിപറയട്ടെ- മിശിഹാകാലം ൧൬൫൨-ാമത കൊല്ലം ൮൨൭-ൽ പരദേശത്തുനിന്നും മാർ ഇഗ്നാത്യോസ എന്ന ഒരുമെല്പട്ടക്കാരനും തന്നൊടുകൂടെ തുണക്കാരനായി അബ്ദുള്ളാ എന്നൊരു കശീശായും ഏറമ്യാ എന്നൊരു ആറുപട്ടക്കാരൻ സന്യാസിയുംകൂടി മലയാളത്തിലുള്ള സുറിയാനിക്കാരുടെ അടുക്കലെക്കു വരുവാനായിട്ടു യാത്ര പുറപ്പെട്ടു ഉരുവിൽ മദ്രാസു പട്ടണത്തിൽ ഇറങ്ങി മൈലാപ്പൂരിൽ വന്നുചേൎന്നാറെ അവിടത്തെ പറുങ്കിക്കൂട്ടം അവിടെ തടഞ്ഞു പാൎപ്പിച്ചിരിക്കയിൽ ആ കാലത്തിലെ നടപ്പുപൊലെ ചെങ്ങന്നൂർ ഇട്ടിശെമ്മാശും കുറവലങ്ങാട്ടു കിഴക്കെടത്തു കുരുൻ ശെമ്മാശും മാർ തൊമ്മാശ്ലീഹായുടെ കബറുങ്കൽ കുമ്പിടുവാനായിട്ട മൈലാപ്പൂരിൽ ചെന്നിട്ടുണ്ടായിരുന്നു. ഇവർ മെല്പട്ടക്കാരനെ കണ്ടു പറുങ്കികളാൽ നടത്തിവരുന്ന അന്യായങ്ങൾ കുഴപ്പുകൾ ഞെരുക്കങ്ങളെയും വിവരംപൊലെ സങ്കടത്തൊടുകൂടെ അറുവിച്ചതിൽ മെല്പട്ടക്കാരനും വളരെ ഖെദിച്ചു- ഈ വിവരം പറുങ്കികൾ അറിഞ്ഞാറെ മെല്പട്ടക്കാരനെ ഒരുമുറിയിൽ ആക്കി കാവലും വച്ചു- ഇതിനാൽ പറുങ്കികൾതന്നെ അപജയപ്പെടുത്തുവാൻ വട്ടം കൂട്ടുകയാണെന്ന ബോധിക്കയാൽ ആകാലം മലയാളത്തുള്ള സുറിയാനിക്കാൎക്ക തലവനായിരുന്ന തോമ്മാ അൎക്കദിയാക്കൊനെ എപ്പിസ്കൊപ്പാ ആയിട്ടുവാഴിച്ചുകൊള്ളത്തക്കവണ്ണം കല്പനയുംകൊടുത്തു മെല്പറയപ്പെട്ട ശെമ്മാശന്മാൎക്ക ഇരുവരെയും രഹസ്യമായി അയക്കയും ചെയ്തു. ഉടൻതന്നെ പറുങ്കികൾ മെല്പട്ടക്കാരനെ പിടിച്ചു ബന്ധൊവസ്തൊടുകൂടെ കൊച്ചിക്കോട്ടയിലെക്കു അയക്കയും ചെയ്തു- കോട്ടയിൽ എത്തിയാറെ വയൊധികനായ മെല്പട്ടക്കാരനെ അധികം ദുരിതപ്പെടുത്താതെ കഴുത്തിൽ ഒരുകല്ലും കെട്ടി പുഴയുടെ നടുവിൽ പറുങ്കികൾ താഴ്ത്തി കൊല്ലുകയും ചെയ്തു. അതിനുകൊച്ചിരാജാവും പറുങ്കികൾക്കു സ്വാധീനമായിരുന്നു. ആകയാൽ സ്വൎഗ്ഗസ്ഥനായ രാജാക്കളുടെ രാജാവ ശക്തിയുള്ളദൈവം ആ നാഴികയിൽതന്നെ രാജാവിന്മെലും ശിക്ഷ ഇറക്കാതിരുന്നില്ല. എങ്ങനെ എന്നാൽ മെല്പറയപ്പെട്ട ശുദ്ധ: മെല്പട്ടക്കാരനെ കെട്ടി താഴ്ത്തുന്നതിന കോട്ടയിൽ പറുങ്കികൾ വട്ടംകൂട്ടിയസമയംതന്നെ രാജാവു കോവിലകത്തു മാളികയുടെ ഗോവണിയിൽനിന്ന വീണു തലകീറി ഉടനെ തീൎപ്പെട്ടുപൊകയും ചെയ്തു. എ

നാൽ ൟ ശുദ്ധ: വയോധികന്റെ ശരീരം കടലിന്റെ തിരകൾ അടിച്ചു അൎത്തുങ്കൽ പള്ളിക്കു സമീപിച്ചു കടൽവായ്ക്കരെ അടുപ്പിക്കയും അന്നുണ്ടായിരുന്ന ജനങ്ങൾ പലരും കണ്ടു ആശ്ചൎയ്യപ്പെടുകയും ഒരു വന്ദ്യമെല്പട്ടക്കാരന്റെ തിരുദേഹമെന്നു പല ലക്ഷ്യങ്ങളാൽ അറിഞ്ഞു ലേഖകൻ പ്രസ്താവിച്ചിരിക്കുന്ന മെല്പറയപ്പെട്ട ശ്മശാനസ്ഥലത്തു സംഗ്രഹിക്കയും ചെയ്തു. അന്നുമുതൽ അവിടെ നേററിയല്ലാതെ ചില അതിശയങ്ങൾ നടന്നു വന്നതിനാൽ നേൎച്ച കാഴ്ചകൾ മുതലായ ഭക്തികൂടുത്ത ചില ക്രിയകൾ പലരും കഴിച്ചുവരികയും അവരവരുടെ വിശ്വാസം പോലെ ആഗ്രഹിക്കുന്ന കാൎയ്യം അതിശയമായി നിറവേറിയും വരിക നിമിത്തം അക്കാലം മുതൽ അൎത്തുങ്കൽ വെള്ളത്തച്ചൻ എന്നൊരു നാമവും പറഞ്ഞുവന്നു. ൟ സംഗതി പ്രസിദ്ധമായതിന്റെശേഷം ആ വണക്കവും വന്ദനയും വിശ്വാസവും നിൎത്തലാക്കുവാനും ആ നാമം മാററുവാനും വേണ്ടി പറങ്കികൾ ഗോവയിൽ നിന്നും ദേവസ്യാനോസിന്റെ ഒരു രൂപം വരുത്തി വച്ചു വെള്ളത്തച്ചൻ എന്ന നാമം ദേവസ്യാനൊസിനെ ധരിപ്പിക്കയും ചെയ്തു എന്നത്രെ പഴമ പരിചയമുള്ള കപടമില്ലാത്ത വൃദ്ധന്മാരുടെ വൎത്തമാനം. അത്രയുമല്ല ആ കുഴിമാടത്തിൽ ചില ലഘുവായ പൊൻ വെള്ളിക്കഷണങ്ങൾ കാണപ്പെട്ടു എന്നു ലേഖകൻ പറയുന്നുണ്ടല്ലൊ. ആ കഷണങ്ങൾ ശ്രു: മെല്പട്ടക്കാരന്റെ കഴുത്തിൽ ധരിച്ചിരുന്ന തന്റെ സ്ഥാന കുരിശുമാലയുടെ കഷണങ്ങൾ എന്നല്ലാതെ പാതിരിമാരുടെ കുഴിമാടത്തിൽ ൟ വക കഷണങ്ങൾ കാണ്മാൻ സംഗതിയില്ലെന്നു ഏവൎക്കും ഗ്രഹിക്കാവുന്നതാണ. അത്രയുമല്ല പിന്നെയും ലേഖകൻ പറയുന്നതു. ആ കുഴിമാടത്തിൽ രണ്ടു പേരുടെ ശരീരശേഷിപ്പായ അസ്ഥികൾ ഒന്നൊഴിയാതെയും തമ്മിൽ വേൎപെടാതെയും അതിൽ ഒന്നുരണ്ടു ഇരിമ്പിന്റെ വലിയ ആണികളും കാണ്മാനുണ്ടായിരുന്നു എന്നാകുന്നു. ഞാൻ ചോദിക്കുന്നു. പാതിരി അച്ചന്മാരെ ശ്മശാനസ്ഥലത്തു വച്ചു അടക്കുമ്പോൾ ഇരിമ്പാണികൾ കൂടെ വച്ചടക്കുക മുറയുണ്ടൊ? ഇല്ലെന്നുള്ളതു നിശ്ചയമാണല്ലൊ. അപ്പോഴെ അവയുടെയും സത്യസ്ഥിതി ലേഖകന്നും മററും മനസ്സിലാകുന്നതിനു വേണ്ടി അവയും ചുരുക്കി പറഞ്ഞുകൊള്ളുന്നു. എങ്ങനെ എന്നാൽ മെല്പറയപ്പെട്ട മെല്പട്ടക്കാരനോടു കൂടെ വന്നവരിൽ അബ്ദുള്ളാ എന്ന കശീശാ തന്റെ പിതാവിനെ ദുഷ്ടപറങ്കികൾ പിടിച്ചു ബന്ധവസ്ഥോടുകൂടെ കൊച്ചിക്കു കൊണ്ടുപോകുമ്പോൾ താൻ എത്രയും വ്യാകുലത്തോടും കണ്ണുനീരോടും കൂടെ മറഞ്ഞും വേഷം മാറിയും വ്യസനത്തോടെ വെളിപ്പെടാതെ അടുത്തടുത്തു ചുററിസഞ്ചരിക്ക ആയിരുന്നു. ശെമ്മാശ ഏറമ്യാ മൈലാപ്പൂർ വച്ചുതന്നെ ഒളിച്ചു മണ്ടിക്കളഞ്ഞു. ൟ കശീശായും നിൎഭാഗ്യവശാൽ പറങ്കികളുടെ അന്വെഷണത്തിൽ പിടിപെട്ടു. ഏറിയ പീഡകൾ സഹിച്ചു ഒടുവിൽ രണ്ടു ഇരുമ്പാണികൾ അയാളുടെ ഹൃദയത്തിൽ കടത്തി അപായപ്പെടുത്തുകയും ചെയ്തു. ലേഖകൻ പറയുന്ന ഗുരുഭൂതന്മാർ വഴിയായി മെല്പട്ടക്കാരന്റെ ശരീരം ടി-ശ്മശാനസ്ഥലത്തുവച്ചു എന്നു പറങ്കികൾക്കറിവുകിട്ടിയതിനാൽ രാത്രിമ

ദ്ദ്യാഹനത്തിങ്കൽ ൟ ശരീരവും ടി. ഗുരുഭൂതന്മാൎക്കു ഏല്പിച്ചുകൊടുക്കയും അവർ ടി. ശ്മശാനസ്ഥലത്തു മേല്പട്ടക്കാരന്റെ ശരീരത്തോടൊന്നിച്ചു വച്ചു മറ്റു യാതൊരുത്തനും അറിയാതിരിപ്പാൻ തക്കവണ്ണം ഭദ്രമായി അടപ്പിക്കയും ചെയ്തു. പിന്നെ കുറഞ്ഞൊരു നാൾ കഴിഞ്ഞപ്പോളാണ മേല്പറഞ്ഞ മുകപ്പും കുരിശും കല്ലുണികളാൽ ഒന്നിപ്പിച്ചു വെടിപ്പു വരുത്തിയതു. ആകയാൽ ശരീരം അഴിഞ്ഞപ്പോൾ ആ രണ്ടാണികളും വെളിയിലായി എന്നു ലേഖകനും മറ്റുകാൎയ്യക്കാരരും ഗ്രഹിച്ചു ൟ സത്യചരിതത്തെ പത്രാധിപന്മാൎക്കു കൊടുത്തയച്ചു സകല ജനങ്ങളും അറിവാൻ തക്കവണ്ണം പ്രസ്താവിക്കണമെന്നു സവിനയം പ്രാൎത്ഥിച്ചു കൊള്ളുന്നു.

മേൽവിവരിച്ച കുലപാതകത്തെ മലയാളത്തിലുള്ള സുറിയാനിക്കാൎക്കു അറിവുകിട്ടിയ നിമിത്തം സുറിയാനിക്കാർ ഒട്ടുക്കു ഒരു കൂട്ടമായി മട്ടാഞ്ചെരിൽകൂടി മേലെഴുതിയ ആണ്ടു മകരമാസം ൨-ാംനു വെള്ളിയാഴ്ച നാൾ കൂനൻകുരിശേൽ വല്യ ആലാത്തുകെട്ടിപ്പിടിച്ചു എല്ലാവരും ഏകമനസ്സോടെ ഇനി എന്നാളും പറങ്കിമെത്രാന്മാരെ കാണുകയും അവരോടു ചേരുകയും ചെയ്യുന്നതല്ലെന്നും മറ്റും സത്യം ചെയ്തു പിരിഞ്ഞു എന്നു ലേഖകനും കൂട്ടരും കേട്ടിട്ടില്ലയൊ. അത്രയുമല്ല അങ്കമാലിയിൽ സുറിയാനിക്കാർകൂടി ഒരുപടിയോല എഴുതിയതിലും ൟ കുലപാതകസാംഗതിയും മറ്റും പ്രസ്താവിച്ചുഎഴുതിട്ടുണ്ടെന്നു കാണുന്നു. എന്നാൽ ൟവിധം ജെസുവിത്തർ എന്നു പറയുന്ന ൟശൊസഭക്കാരായ സന്യാസികളാൽ ഓരോരൊ നാടുകളിലും വിശേഷിച്ചു ഇത്തല്യ, സ്പാന്യ, പരന്ത്രീസ, ഹോല്ലന്ത, എന്നീ രാജ്യങ്ങളിലും റോമ്മാ സഭ കഴിയുന്നിടത്തോളം പട്ടാളങ്ങളെക്കൊണ്ടും തിക്കിത്തിരക്കികളായ മേല്പറയപ്പെട്ട സന്യാസികളെക്കൊണ്ടും അതായതു. വേദപുസ്തകങ്ങളെയും ദൈവവചനങ്ങളേയും മറച്ചു വച്ചു മനുഷ്യരാൽ ഉണ്ടാക്കപ്പെട്ട ദുരുപദേശങ്ങളേയും അനാചാരങ്ങളേയും അനുസരിക്കാതെ മിശിഹായുടെ സുവിശേഷനടപടികളെ മാത്രം അനുസരിച്ചു നടക്കുന്നവരെ തിരഞ്ഞുപിടിച്ചുഹിംസിക്കയും ടി. ജെസുവിത്തരുടെ യുക്തികൌശലങ്ങളാലും മറ്റു ഞെരുക്കങ്ങളാലും സത്യവിശ്വാസികളെ കഠിനമായി ഞെരിച്ചൊടുക്കിക്കളകയും ചെയ്തു. കായീൻ നീതിയുള്ള അനുജനായ ഹാബേലിന്റെ ചോരയെ ചിന്തിയതു പോലെ മുൻകാലങ്ങളിൽ ൪൦൦-മാണ്ടുതൊട്ടു ആരംഭിച്ചു റോമ്മാസഭ ലക്ഷോ ലക്ഷം മിശിഹായുടെ ഭക്തന്മാരെ കൊന്നൊടുക്കിക്കളഞ്ഞു എന്നുള്ളതു ചരിത്രങ്ങളാൽ തെളിവായിരിക്കുന്നു. ഇതിനുള്ള മുഖാന്തിരം ൫൦൦-ാമാണ്ടിൽ റോമ്മാപ്പുരി, കുസ്തന്തീനൊപ്പുരി എന്നിരണ്ടു രാജധാനികളിലെ മേലദ്ധ്യക്ഷന്മാർതമ്മിൽ ക്രിസ്ത്യാനിസഭയുടെമേലുള്ള സൎവ്വാധികാരത്തിന്നായി തമ്മിലുണ്ടായ വാശിയും മത്സരവുമത്രെ എന്നുമാത്രം സമൎപ്പിച്ചുകൊള്ളുന്നു. ൟ വന്ദ്യപിതാവു തന്റെ വാൎദ്ധക്യവും ക്ഷീണവും വിചാരിക്കാതെയും തന്റെ ജന്മദേശവും സ്വന്തക്കാരെയും നാനാവിധ സൌഭാഗ്യങ്ങളും ഉപേക്ഷിച്ചുപേക്ഷിച്ചു അക്കാലത്തുണ്ടായിരുന്ന അസാമാന്യ കഷ്ടപ്പാടു ബിംബിഷ്ടങ്ങൾ ഒ

ന്നം ഗണ്യമാകാതെ മിശിഹായെപ്രതി കാട്ടുപ്രദേശവും അജ്ഞാനികളെക്കൊണ്ടു നിറഞ്ഞിരുന്നതുമായ ൟ ദേശത്തിൽ വരുവാനും നിത്യരക്ഷയുടെ മാൎഗ്ഗമായ മിശിഹായുടെ വിശ്വാസത്തെ ഉപദേശിപ്പാനും തങ്ങളുടെ ആട്ടിൻ കൂട്ടത്തെ ഭരിപ്പാനും രക്ഷയുടെ വഴിയെ നടത്തുവാനും വന്നിട്ടു ഉടൻതന്നെ മേല്പറയപ്പെട്ട ദുഷ്ടരുടെ കൈകളിൽ അകപ്പെട്ടു വേദസാക്ഷികളായി താനും തന്റെ തുണക്കാരനായ ആ വന്ദ്യഗുരുവും ൟ അന്യദേശത്തുവച്ചുതന്നെ തങ്ങളുടെ വിലയേറിയ പ്രാണനെ നീതിയുള്ള ദൈവത്തിൻപക്കൽ കയ്യാളിപ്പാൻ ഇടയായതിനു ഇന്നും പ്രലാപിക്കാത്തവർ കാണുമൊ.

മേല്പറയപ്പെട്ട വയോധികനായ മാർ ഇഗ്നാത്യോസ അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നുള്ള ശുദ്ധ: പാത്രിയൎക്കീസായിരുന്നു എന്നു ചരിത്രങ്ങളിൽ കാണുന്നുണ്ടു. എന്നു

പാലാപ്പള്ളി ഇടവകയിൽ കുടക്കച്ചിറെ തോമ്മാസ് കത്തനാർ.

## സൂചനകൾ

തിരഞ്ഞെടുപ്പു—കഴിഞ്ഞ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയ നോട്ടീസനുസരിച്ചു ചെറിയപള്ളി വ്യവഹാരത്തിനു കൈക്കാരന്മാരായി കുന്നുംപുറത്തു രാ. രാ. ഉലഹന്നൻ കുഞ്ഞൻ അവർകളെയും കോട്ടയം താലൂക്കു മുതൽപിടി നട്ടാശേരി മാണി ചെറിയാൻ അവർകളേയും യോഗം കൂടി തിരഞ്ഞെടുത്തിരിക്കുന്നു.

❖ ❖ ❖

റോമ്മാ സുറിയാനിക്കാർ—ൟ നാട്ടിലെ റോമ്മാ സുറിയാനിക്കാരുടെ ഭരണത്തെക്കുറിച്ചു ഒരുപുതിയ തീരുമാനം റോമ്മായിൽ ഉണ്ടായിട്ടുണ്ടെന്നു ഇംഗ്ലീഷ വൎത്തമാനപത്രങ്ങളിലെ ബിലാത്തി കമ്പിയിൽനിന്നറിയുന്നു. തീരുമാനം എന്താണെന്നു വിവരം ഇല്ല. മെത്രാന്മാർ ബാബെൽകാർ ആയിരിക്കണമെന്നും നാട്ടുകാർ ആയിരിക്കണമെന്നും അപേക്ഷകൾ ഉണ്ടു. ൟ പ്രാവശ്യത്തെ തീരുമാനത്തിന്റെ ഫലം കണ്ടാൽ അറിയാം.

❖ ❖ ❖

ഒരു പ്രസംഗം— നവീകരണക്കാർ ആരംഭിച്ചിരിക്കുന്ന സിമ്മനാരിയുടെ അടിസ്ഥാനക്കല്ലു സ്ഥാപിക്കുന്നതിനു ൟമാസം ൨൭-ാംനു ഒരുയോഗം കൂടിയിരുന്നു. നവീകരണതലവനും ആ കക്ഷിയിലുള്ള പല കത്തനാരന്മാരും ജനങ്ങളും കൂടാതെ അംഗ്ലിയാക്കാരായ പലരും സംഘത്തിൽ ഹാജരുണ്ടായിരുന്നു. അന്നത്തെ പ്രസംഗികളിൽ ഒരാൾ വെനറബിൾ ആൎച്ചുഡീക്കൻ കോശി അവർകൾ ആയിരുന്നു. ഇദ്ദേഹത്തിന്റെ പ്രസംഗം അപ്പോൾകൂടിയ സംഘക്കാരിൽ അധികം ആളുകൾക്കു അതൃപ്തിക്കു ഹേതുഭൂതമായിരുന്നു എങ്കിലും സംഗതി യഥാൎത്ഥവും സമയോചിതവും ആയിരുന്നു. അംഗ്ലിയാക്കാർ, റോമ്മാക്കാർ, യാക്കോബായക്കാർ മുതലായ സഭകൾക്കു ഓരൊ അടിസ്ഥാനവും നിലയും ഉണ്ടെന്നും നവീകരണക്കാർ ഒരു ഉറപ്പും സ്ഥിരവും ഇല്ലാതെ അസ്ഥിരന്മാരും വേദവാക്യങ്ങളെ ഒന്നിനൊന്നായി വ്യാഖ്യാനിക്കുന്നവരും ആണെന്നും ആയിരുന്നു പ്രസംഗത്തിന്റെ ചുരുക്കമെന്നു കേട്ടു. ഇവരെക്കുറിച്ചു ൟ പരമാൎത്ഥം ഇങ്ങനെ തീൎത്തുപറവാൻ ആൎച്ചുഡീക്കൻ അവർകൾക്കു തോന്നിയകാരണം, ഡേവീഡൊ, വെൎഡസ് വെത്തോ, രക്ഷണീയസംഘക്കാരൊ എന്നു വേണ്ടാ അന്യോന്യവിപരീതമതക്കാരും ഭിന്നാഭിപ്രായക്കാരുമായ ആരു തന്നെ വന്നാലും എല്ലാവരേയും സ്വീകരിക്കയും എല്ലാവരുടെയും പ്രസംഗങ്ങളെ കേൾക്കയും എല്ലാവരുടെയും അഭിപ്രായങ്ങൾക്കു ചേരുകയും ചെയ്യുന്നതുകൊണ്ടു നവീകരണ വിശ്വാസത്തിനു ഒരു അടിസ്ഥാനം ഇല്ലാതെ വന്നിരിക്കുന്നതും കൂട്ടത്തിൽ എത്ര ആളുകൾ ഉണ്ടൊ അത്രയും അഭിപ്രായഭേദങ്ങളും വിശ്വാസഭേദങ്ങളും ഉണ്ടായിരിക്കുന്നതും ആകുന്നു. നവീകരണത്തെ കുത്തിക്കെട്ടു അഴിഞ്ഞ ഒരു പുസ്തകത്തോടു ഉപമിച്ചാണ ആൎച്ചുഡീക്കൻ അവർകൾ പ്രസംഗിച്ചതു. ഇതു എത്രയും ശരിയായ അഭിപ്രായമാണെന്നു ഇടവകപത്രി

ക പതിവായി വായിക്കുന്നവർ മുമ്പെതന്നെ ധരിച്ചിരിപ്പാൻ ഇടയുണ്ടു. വേദപുസ്തകം തോന്ന്യാസമായി വ്യാഖ്യാനിച്ചുവരുന്ന നവീകരണസമ്പ്രദായത്താൽ ഉള്ള ദോഷം തീർക്കുന്നതിനു അവർക്ക ആവശ്യപ്പെട്ടതു ഇപ്പോൾ ആരംഭിച്ചിരിക്കുന്ന മാതൃകയിൽ ഒരു ഇംഗ്ലീഷ പള്ളിക്കൂടമല്ല, വേദപുസ്തകത്തെ ശരിയായി പഠിക്കുന്ന ഒരു പാഠശാലയാണെന്നു മാന്യപ്രസംഗി പറകയുണ്ടായി. കോട്ടയത്തു ഏഴാമതൊ എട്ടാമതൊ ആയി ഒരു ഇംഗ്ലീഷ പള്ളിക്കൂടം കൂടെ ഉണ്ടായിട്ടു ഒരു പ്രയോജനവും ഇല്ലെന്നുള്ളതു പൊതു അഭിപ്രായമാകുന്നു.

നവീകരണം കുത്തഴിഞ്ഞ പുസ്തകംപോലെതന്നെ സംശയമില്ല. പാപമോചനത്തിനു എന്നുപറഞ്ഞു കുർബ്ബാനകൊടുത്താൽ ചിലർ കൈക്കൊള്ളുകയില്ല- ഓർമ്മയായിട്ടു കുർബ്ബാന കൊടുത്താൽ മാത്രമെ കൈക്കൊള്ളു- ചില കത്തങ്ങൾ ഓർമ്മക്കായി കൊടുക്കയില്ല- ചിലർ പാപമോചനത്തിനായി കൊടുക്കയില്ല- ചില കത്തങ്ങൾക്കു ഢേഫീഢാണ ദൈവം- ചിലർ അവനെ വെറുക്കുന്നു- ചിലകത്തങ്ങൾക്കു പ്രവൃത്തി എന്തുമാവാം വിശ്വാസം മാത്രംമതി- ചിലർക്കു പ്രവൃത്തിയും വേണം- ചില കത്തങ്ങൾക്കു കുർബ്ബാനചൊല്ലുവാൻ കാപ്പ മുതലായ വസ്ത്രങ്ങൾ ഒന്നും വേണ്ടാ- ചിലർ വേദപുസ്തകത്തെ അക്ഷരപ്രകാരം വ്യാഖ്യാനിക്കുന്നു- ചിലർക്കു എല്ലാം ആത്മീയമാണ- ഒരുത്തനു ഉപവാസം വേണം- മറ്റൊരുത്തനു വേണ്ടാ- ഒരുത്തന്റെ വിശ്വാസം പരിശുദ്ധാത്മാവു പിതാവിൽനിന്നു മാത്രം പുറപ്പെടുന്നു എന്നും മറ്റൊരുത്തൻ പുത്രനിൽ നിന്നുംകൂടെ പുറപ്പെടുന്നു എന്നും വേറൊരുത്തന്റേതു രണ്ടുവിധവും ആവാമെന്നും ആണ- ഇങ്ങനെ ഇവരുടെ തല്ക്കാലസ്ഥിതി നോക്കിയാൽ ബയിണ്ടഴിഞ്ഞ പുസ്തകമെന്നു ആച്ചുഡീക്കനവർകൾ പറഞ്ഞ അഭിപ്രായം എത്രയൊ ശരിയാണെന്നു കാണാം- ഇടവകപത്രികയൊ യാക്കോബായക്കാരൊ ഇങ്ങനെ പറഞ്ഞാൽ അതു എത്ര പരമാർത്ഥമായിരുന്നാലും വൈരാഗ്യമാണെന്നൊ പുച്ഛമാണെന്നൊ പറഞ്ഞു തള്ളിക്കളയും- ഇപ്പോൾ കണ്ടൊ സത്യം വെളിപ്പെട്ടതു. നവീകരണത്തിന്റെ ഒരു ഉറ്റസ്നേഹിതൻ, ഒരു സഹായി, വളരെ അറിവുള്ള ഒരു അർക്കദിയാക്കോൻ, ഗുണദൊഷ വിവേചനം ചെയ്വാൻ സമർത്ഥനായ ഒരാൾ തന്നെ ഇപ്രകാരം ധീരതയോടു കൂടെ പള്ളിക്കായും നവീകരണ സംഘത്തിൻ മുമ്പാകെയും പ്രസംഗിച്ചപ്പോൾ അതിൽ എത്ര വിലയുണ്ടെന്നു നവീകരണക്കാർ ആലോചിക്കേണ്ടതാണ. ആച്ചുഡീക്കൻ അവർകളുടെ ധീരതയെ ഞങ്ങൾ അത്യന്തം ശ്ലാഘിക്കുന്നു.

## വിശേഷ വർത്തമാനങ്ങൾ.

ഒരു അതിശയം—മെതിം എന്ന സ്ഥലത്തെ യെർന്നായമെത്രാപ്പോലീത്താ ൨൦ വയസ്സിൽ ഈയിടെ മരിച്ചു. യെർന്നായ സഭാ ചട്ടപ്രകാരം മരിച്ച മെത്രാപ്പോലീത്തായെ സിംഹാസനത്തിന്മേൽ ഇരുത്തി രണ്ടുദിവസം പള്ളിയിൽ വച്ചിരുന്നു. രണ്ടാംദിവസം മരിച്ച ആൾ പെട്ടന്നു ഉണർന്നു. കാഴ്ചക്കാർക്കു വലിയഭ്രമംതട്ടി. ഇദ്ദേഹം സാക്ഷാൽ മരിക്കാതെ മോഹിച്ചു കിടന്നതായിരിക്കാം.

✣ ✣ ✣

ഒരു നൂതനതരം വിവാഹം—തിരുവനന്തപുരം സമീപം വലിയ തുറ റോമാ പള്ളിയിൽ ചേർന്ന ഒരു പുരുഷനും സ്ത്രീയും പരസ്പരം ജീവപര്യന്തം ഭാര്യാഭർത്താക്കന്മാരായിരുന്നുകൊള്ളാമെന്ന ഉടമ്പടി എഴുതി രജിസ്തർ ചെയ്തിരിക്കുന്നു. ഠരം പുരുഷൻ വെറൊരു സ്ത്രീയെ വിവാഹം ചെയ്വാൻ പള്ളിയിൽ വിളിച്ചുചൊല്ലുനടത്തിവരുമ്പൊൾ ആണ ഉടമ്പടി രജിസ്ത്രാക്കിയതു. ഉടമ്പടിപ്രകാരമുള്ള വിവാഹം കോടതി അംഗീകരിക്കുമൊ എന്നു കൂടി പരീക്ഷിച്ചറിയെണ്ടിയിരിക്കുന്നു.

✣ ✣ ✣

ഒരു പുതിയ പ്രസംഗി—മഹമ്മദമാർഗ്ഗപ്രസംഗിയായ സനാമുല്ലാമക്തി കോട്ടയത്തു തിരുനക്കരചന്തയിൽ മഹമ്മദുമാർഗ്ഗപ്രസംഗം നടത്തിവരുന്നു. ആ മതക്കാർ വളരെ കൂടുന്നുമുണ്ടു. ഉപദേശിമാരുടെയും പാദ്രിമാരുടെയും നടുവിൽ ക്രിസ്ത്യാനിമതത്തെ ആക്ഷേപിക്കുന്ന പ്രസംഗിയോടു എതൃക്കുവാൻ ആരും പുറപ്പെട്ടുകാണുന്നില്ല. സുറിയാനിക്കാരെ ആക്ഷേപിക്കുവാൻ മാത്രമെ ഇവർക്കു ധൈര്യം ഉള്ളു എന്നുതോന്നുന്നു. മക്തി കേവലം വാചാപ്രസംഗത്തെ മാത്രം ആശ്രയിക്കാതെ കൂടുതൽ ശമ്പളം കൊടുക്കാമെന്ന വാഗ്ദത്തം ചെയ്യുന്നതായാൽ അദ്ദേഹത്തിന്റെ പ്രസംഗം സ്വീകരിപ്പാൻ ചോറ്റു വിശ്വാസികളിൽ പലരും ഉണ്ടായെക്കാം. കടശി ഒരു യാക്കോബായക്കാരൻ മക്തിയൊടു എതൃത്തു പ്രസംഗം നടത്തി വരുന്നു.

# പഞ്ചാംഗം

൧൮൯൬- മെംയോർ (ഇടവം)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൧ | ബു | |
| ൨ | ൧൪ | ൨ | വ്യാ | ൨-ാം നു- സ്വർഗ്ഗാരോഹണം- വായന- മർക്കൊ- ൧൬ ആ- ൧൪—൨൦ |
| ൩ | ൧൫ | ൩ | വെ | |
| ൪ | ൧൬ | ൪ | ശ | |
| ൫ | ൧൭ | ൫ | ഞ | ൫-ാം നു- ക്യാംന്തായ്ക്കു പിമ്പു ൬-ാം ഞായറാഴ്ച- വായന- യോഹ- ൬ ആ- ൩൫—൪൬ |
| ൬ | ൧൮ | ൬ | തി | |
| ൭ | ൧൯ | ൭ | ചൊ | |
| ൮ | ൨൦ | ൮ | ബു | ൮-ാം നു- മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ |
| ൯ | ൨൧ | ൯ | വ്യാ | |
| ൧൦ | ൨൨ | ൧൦ | വെ | |
| ൧൧ | (മെ) ൨൩ | ൧൧ | ശ | |
| ൧൨ | ൨൪ | ൧൨ | ഞ | ൧൨-ാം നു- പെന്തിക്കുസ്തി ഞായറാഴ്ച- വായന- യോഹ- ൧൫ ആ- ൨൦- മുതൽ ൧൬ ആ- ൧൫ വരെ |
| ൧൩ | ൨൫ | ൧൩ | തി | |
| ൧൪ | ൨൬ | ൧൪ | ചൊ | |
| ൧൫ | ൨൭ | ൧൫ | ബു | ൧൫-ാം നു- കതിരുകളെക്കുറിച്ചു ദൈവമാതാവിൻ്റെ ഓർമ്മ- (മാറാനായ പോലെ) |
| (മെംയോർ) ൧൬ | ൨൮ | ൧൬ | വ്യാ | |
| ൧൭ | ൨൯ | ൧൭ | വെ | ൧൭-ാം നു- സ്വർണ്ണവെള്ളിയാഴ്ച- വായന- ലൂക്കൊ- ൨൨ ആ- ൨൪—൩൦ |
| ൧൮ | ൩൦ | (ഇടവം) ൧൮ | ശ | |
| ൧൯ | ൩൧ | ൧൯ | ഞ | ൧൯-ാം നു- പെന്തിക്കുസ്തിക്കു പിമ്പു ൧-ാം ഞായറാഴ്ച- വായന യോഹ- ൬ ആ- ൨൬—൩൫ |
| ൨൦ | ൧ | ൨൦ | തി | |
| ൨൧ | ൨ | ൨൧ | ചൊ | |
| ൨൨ | ൩ | ൨൨ | ബു | |
| ൨൩ | ൪ | ൨൩ | വ്യാ | |
| ൨൪ | ൫ | ൨൪ | വെ | |
| ൨൫ | ൬ | ൨൫ | ശ | |
| ൨൬ | (ജൂൺ) ൭ | ൨൬ | ഞ | ൨൬-ാം നു- പെന്തിക്കുസ്തിക്കു പിമ്പു ൨-ാം ഞായറാഴ്ച- വായന- മത്താ- ൧൦ ആ- ൩൪ മുതൽ ൧൧ ആ- ൧ വരെ |
| ൨൭ | ൮ | ൨൭ | തി | |
| ൨൮ | ൯ | ൨൮ | ചൊ | |
| ൨൯ | ൧൦ | ൨൯ | ബു | |
| ൩൦ | ൧൧ | ൩൦ | വ്യാ | |
| ൩൧ | ൧൨ | ൩൧ | വെ | |

## പത്രിക വില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൨ | ൨൮ |
| ഒററപ്രതിക്കു | ൦ | ൮ |
| **പ ര സ്യ കൂ ലി** | | |
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി | ൦ | ൨൰ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്ടാമ്പായൊ തപാൽ സ്ടാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

### വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

### നോട്ടീസ

ഇടവക പത്രികയുടെ പുറംകടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആ വിവരങ്ങൾ ഉടനെ അറിവിക്കേണ്ടതാകുന്നു.

എന്നു- മാനേജർ.

MAR THOMAS PRESS,
KOTTAYAM.